# THE CHURCH WEEKLY

| Vol IX | SUNDAY 28th AUGUST 1955 | PRICE 2 ANNAS A COPY | No. 34 |
|---|---|---|---|

## THE CHRISTIAN'S WITNESS

**Fr. Huntley SSJE**

[*The third address given in the last session of the Syrian Student Conference held at Vennikulam*]

No doubt every Christian knows he can witness to his faith only by the help of the Holy Spirit. 'I have yet many things to say unto you, but ye cannot bear them now. How beit when He the Spirit of Truth, is come, He will guide you into all truth: for He shall not speak of Himself; but whatsoever He shall hear, that shall He speak And He will show you things to come. He shall glorify Me, for He shall receive of Mine, shall show it unto you.' (Jon XVI, 12-14). And also 'It was needful for me to exhort you that ye should earnestly contend for the faith which was once delivered to the saints.' (Jude 3).

No doubt some of your elders have read Mr. Churchill's Memoirs of the last War. They contain excellent reading for those who would be missionaries of the Gospel. The titles are full of suggestions encouragement. He has a story in an early volume of an old man, an old friend, whom he visited when he was dying. The old man, said: 'I have had a lot of trouble in my life, much of which never came to pass!!

The vastnes of our task as missionaries might daunt us. Don't be discouraged. It is not you but the Holy Ghost who speaks, works, in and through you.

Our witness, first of all, must be this: that Christianity is the only true religion. At first sight that statement might sound priggish and unspeakable and far from the mind of our Lord. It will certainly set non-Christians by the ears. But nevertheless, it is true. We cannot witness to anything else or anything less, because we know nothing else. How can we make such a tremendous claim? Because ours is a religion of revelation. God is revealed. God Himself reveals. There is nothing human in it No other religion can say that, except Judaism, and their revelation was different with this difference It was through their chosen holy men of old, through the rock whence we are hewn, the father of us all, the faithful Abrahm, through Moses the Law-giver, through a long line of faithful kings, priests & prophets. But of them this much must be said: the Old Testament cannot be understood, it cannot come to fruition, it is incomplete without the Master Key—the New Testament and its revelation of God in Christ. All Old Testament types and prefigurements and patterns are fulfilled and find their fruition in the New Testament. St. Augustine said the Old Testament is patent in the New and the New is latent in the Old.'

So we must never be afraid or ashamed to make this tremendous claim. It does not necessarily criticise other religions. The study of Comparative Religion has taught us that there is much in other religions which we can accept. The system of *Yoga* for example, we can use with profit. The *Asanas* can teach us much which is good. By giving a Christian interpretation to the teaching of *Dnyana Marg, Bhakti Marg* and *Karma Marg*, we can teach others the Way of Truth. The use of 'Kirtans' is also to be encouraged in the hands of a trained and capable man.

But what we must be careful to be on our guard about doing is to think and speak of Christianity as 'The Crown of Hinduism'. It is nothing of the kind. Christianity is not just the fulfilment of all religions. Christianity is unique! It is a new Thing, a New Creation. It is the Irruption of an entirely new life into this world of curs. It is the confrontation, in time, of none other but the very God Himself, with man It is a Divine encounter. When this encounter takes place with us, we cannot be nuetral, we cannot sit on the fence. We are obliged to choose. Nither God, or the dark

This message, this witness, will not be acceptable. The world will hate you and persecute you for preaching such a message You must make up your minds about that

Let me give you a tip, which Mr. Churchill, warrior that he is, gave to his Generals at the height of Englands disaster. He said: "Don't quit the heights!' Nor must we quit.

All religions cannot be equally true. We shall gladly receive contributions which Hinduism, Budhism, Islam and others may make to our understanding of God. But we shall always be aware of the fact that they are Imperfect, inadequate and frequently contradictory of the Truth.

You shall go as Missionaries, in the best and fullest sense of that word, that is to say, apostles, those who are sent ('As My Father hath sent Me, even so send I you.' (S. John) You will fulfil the hidden longings and partial realisations in their hearts. Only Christ and His Church can do that work. You are a light set on a hill and your candles or the light of your

candles cannot be hidden. You are the candles of the Lord.

When a room is heated by an electric fire, it does not occur to us to ask which part is heated by the element and which part by the electricity. The electric current needs wires to transmit its radiance, and the fire performs the function for which it is designed only when the current is turned on. It is equally out of place to ask which parts of the Christians life are his own actions and which are the Holy Spirit's. God the Holy Spirit acts, operates, through human persons, and a man is fulfilling the function for which he was created only when the energy of the Holy Spirit is flowing through him.

The opposition from the world and between the world and the Church is inevitable if we are active, live Christians.

The world attacks the Church by persecution, mass pressure and Fifth Columnists. The Church counter attacks by evangelism, militant witness and from within. We are members at present of the Church Militant on Earth. The ancient quip: 'The blood of the martyrs is the seed of the Church' is true.

But there is always need for intelligent faith, an intelligent grasp of it in all its aspects, supported by Bible knowledge and constant Bible study, and all shot through with a grand Christian charity. Liberal Catholicism is dead (This means take what you like, denude the faith of miracles and what is not capable of human understanding, what is left? What God can a Liberal Catholic worship?) We need to use all that good Catholic scholarship has given us, but we must always be on the watch against specious criticism. A story of General Booth may not be out of place here. He was once asked what he thought of the Higher Criticism of the Bible. 'I treat Higher Criticism of the Bible he said as I do the bones of my breakfast bloater. I put them on one side of the plate and go on eating.'

There are Correspondence Courses to help you. Visual aid Week-end study courses. Mar Philexenos' intentions for refreshing young minds. Retreats, conventions.

You might say: But we are afraid of the magnitude of the task. Had the Apostles thought like that nothing would have been done. It is better to travel hopefully than not to arrive.

Father Rangaswamy our Indian Father takes a preaching party out regularly into Poona streets and preaches openly. Poona is a strong centre of Hindu Orthodoxy. He and his men are listened to: A young Brahmin and his wife were baptised in Poona in March.

Be of good cheer, I have overcome the world! So our Divine Lord said.

—o—

സ്മരണകൾ 3

# തടാകമാശ്രമത്തിലെ മമ്മി

പി. പി. വർക്കി

77 വയസ്സായ മമ്മി ആശ്രമത്തിലെ അമ്മയാണ്. അയർലണ്ടിലെ ഒരു മാന്യ കുടുംബത്തിൽ ജനിച്ചകൊച്ചു ക്ലേറയോട് ചെറുപ്പത്തിൽ അമ്മ പറയുമായിരുന്നു "ക്ലേറാ, നീ ചടച്ചിരിക്കുന്നതു കണ്ടോ, മാംസം ഭക്ഷിച്ചോളൂ. നിന്റെ സഹോദരികൾ തടിച്ചിരിക്കുന്നതു മാംസം ഭക്ഷിക്കുന്നതിനാലാണ്." കൊച്ചുക്ലേറക്കു അതു സമ്മതിച്ചുകൊടുക്കാൻ നിവൃത്തിയില്ലായിരുന്നു. അപ്പോൾ ക്ലേറ പറയും "മമ്മീ, അവരെക്കാൾ ശക്തിയും ബലവും എനിക്കാണു. അല്ലെങ്കിൽ അവർ എന്റെ ഒപ്പം വേലയെടുക്കട്ടെ. അപ്പോൾ കാണാം." മമ്മി കാഴ്ചയിൽ തീരെ ചടച്ച ശരീരമാണെങ്കിലും ചുറുചുറുക്കും തന്റേടവും അഭിപ്രായധീരതയും നിറഞ്ഞ ഒരു മാതൃകയാണു മമ്മിയിൽ കാണുക. കണിശക്കാരിയായ മമ്മിയിൽ വാത്സല്യം നിറഞ്ഞ ഒരു ഹൃദയമുണ്ട്. വിനയ സമ്പന്നയായ മമ്മി വിജ്ഞാനസമ്പന്നയായ ഒരുപ്രൗഢയാണ്. തന്റെ സ്വന്തകാര്യങ്ങൾക്കു ഒരിക്കലും മറ്റൊരാളുടെ സേവനം നിവൃത്തിയുണ്ടെങ്കിൽ മമ്മി സ്വീകരിക്കയില്ല. 65 അടി ആഴമുള്ള കിണററിൽ നിന്നു പപ്പായുടേയും മമ്മിയുടേയും ആവശ്യത്തിനു കുളിമുറിയിലേക്കു വെള്ളം കോരുക മമ്മിതന്നെയാണ്. ഏതു കാര്യങ്ങളും കൃത്യമായും സമയനിഷ്ഠയോടെ കണിശമായും ചെയ്തു തീർക്കുന്നതിൽ മമ്മി വെസ്റ്റ് എൻഡ്‌വാച്ചുപോലെ കണിശക്കാരിയാണ്. രാവിലെ ചാപ്പലിലെ ആരാധനകൾ കഴിഞ്ഞാൽ മമ്മി അടുക്കളയിലേക്കു പോകും. അവിടെ ചെന്നു തീകത്തിച്ചു കാപ്പി തയ്യാറാക്കുക, പഞ്ഞപ്പുല്ലുപൊടികൊണ്ടു പോറിഡ്ജ് (കുറുക്ക്) ഉണ്ടാക്കുക, റൊട്ടി മുറിച്ചു ശരിപ്പെടുത്തുക, അടുത്ത ദിവസത്തേക്കു വേണ്ട റൊട്ടി ശരിപ്പെടുത്തി "കുക്ക്സ്" ആളി(CooksAll)ൽവയ്ക്കുക (പലതും ഒരേ സമയത്തു പാകം ചെയ്യാവുന്ന ഒരു ഇരുമ്പുപെട്ടി അടുപ്പ്) ആദിയായവ ഒന്നൊന്നായി ചെയ്തു തീർക്കും. അടുക്കളവാതിൽ അടച്ചിരിക്കുന്ന ആ സമയത്തു ചിലപ്പോൾ ഒരു നേരിയ മൂളിപ്പാട്ടു കേൾക്കാം. ആശ്രമത്തിൽ പുതുതായി വരുന്ന ചില സന്ദർശകന്മാർ ഇതിനിടയ്ക്കു മുഖം വടിക്കാൻ (തണുപ്പുകാലത്തു) സ്വല്പം ചൂടുവെള്ളത്തിനു ചെന്നു വാതിലിൽ മുട്ടിയെന്നു വരാം. കൃത്യം ആളെണ്ണി കണക്കാക്കി കാപ്പിക്കു വെച്ചിരിക്കുന്ന വെള്ളത്തിൽ നിന്നെടുത്താൽ, വീണ്ടും തണുത്ത വെള്ളം ഒഴിച്ചു കണക്കൊപ്പിക്കേണ്ടി വരും. ചൂടാവാൻ സമയം പിന്നെയും നീളും. ഏതായാലും അന്നവർക്കു വെള്ളം കിട്ടുമെങ്കിലും ബുദ്ധിയുള്ളവർ പിന്നീടു ആ സമയത്തു ഒരിക്കലും ചൂടുവെള്ളത്തിനു മമ്മിയെ അലട്ടുകയില്ല. അവർക്കു മമ്മിയുടെ മുഖത്തുനിന്നു ആ പാഠം പഠിയ്ക്കാൻ കഴിയും. കിച്ചനകത്തുനിന്നു കേൾക്കുന്ന മൂളിപ്പാട്ടിനോടൊപ്പം കാര്യങ്ങൾ നടന്നു നടന്നുവരും. ഒടുവിൽ പൊടിയുന്ന അപ്പക്കഷണങ്ങൾക്കായി മമ്മിയുടെ അടുത്തു കാവൽ കാത്തുനിൽക്കുന്ന പുസ്സി (പൂച്ച)യേയും കക്ഷത്തിൽ എടുത്തുകൊണ്ടു കിച്ചൻ കെട്ടിടത്തിന്റെ കിഴക്കേ അററത്തേക്കു കാപ്പിക്കു വിളിക്കുന്ന മണിയടിക്കുവാൻ പോകും. പുസ്സിയെ കയ്യിലെടുത്തില്ലെങ്കിൽ തിരിയെ എത്തുമ്പോഴേക്കും രണ്ടു കഷണം ഫെറിഷ്ബ്രൗൺബ്രെഡ് കാണുകയില്ല. ആ പുസ്സിയും അപ്രത്യക്ഷയാവും. അങ്ങിനെതുടങ്ങുന്ന മമ്മിയുടെദിനകൃത്യങ്ങൾ കൃത്യം തെററാതെ മുമ്പോട്ടു നീങ്ങും. ആശ്രമത്തിലെ സകലരുടെയുംവിളക്കുകൾതുടയ്ക്കുന്നതുംഎല്ലാററിലും എണ്ണയൊഴിച്ചുശരിപ്പെടുത്തി വെക്കുന്നതുംമമ്മിയാണ്. സ്റ്റോർ അടിച്ചുവാരി വൃത്തിയായി സൂക്ഷിക്കുന്നതും മമ്മിത

ന്നെയാണ്. എന്നും 11 മണിക്കു വേദപുസ്തകത്തിൽ അതതു ദിവസം ചാപ്പലിൽവായിക്കേണ്ട വേദഭാഗം തമിഴിൽ വായിക്കുക, തമിഴ് പഠിക്കുക അതു് ഇന്നും ചെയ്തുവരികയാണ്. ഇതിനിടയ്ക്കു ആശ്രമത്തിൽവരുന്ന സകല അതിഥികളുടേയും സുഖസൗകര്യങ്ങൾ അന്വേഷിക്കും.

മമ്മിയും പപ്പായെപ്പോലെ വെയിലാറിയാൽ പണിആയുധങ്ങളുമായി തോട്ടത്തിലേക്കിറങ്ങും. സന്ധ്യയാകുന്നതു വരെ കഠിനാദ്ധ്വാനം ചെയ്യും. ആശ്രമപൂന്തോട്ടത്തിലും കായ്കറി തോട്ടത്തിലും മമ്മിയുടെ പരിചരണമേൽക്കാത്ത ഒരൊററ ചെടിപോലും കാണുമോ എന്നു സംശയമാണ്. മമ്മിയുടെ ആഴമായ വിശ്വാസം ചിലപ്പോൾ അമ്പരപ്പിക്കുന്നതാണ്. ഒരു സംഭവം ഞാൻ ഓർക്കുന്നു. നർസറിസ്കൂളിലേക്കു പോകുമ്പോൾ ഒരു വേലിയരുകിൽ ഒരു ജന്തുവിനെ കണ്ടു. സാധാരണ കാണാറില്ലാത്ത ഒരു ജന്തു. സാധാരണ എട്ടുകാലിയുടെ ആകൃതി. ധാരാളം രോമങ്ങൾ നിറഞ്ഞതും. മമ്മിക്കതിൽ കൗതുകം തോന്നി. എടുത്തു കൈത്തണ്ടിൽവച്ചു. ഓമനിക്കുവാൻ എടുത്ത ആ ചെറു ജീവി വിഷം നിറഞ്ഞ ഈറാംപുലിയാണെന്നാരറിഞ്ഞു. ഏതായാലും മമ്മിയുടെ കൈ മാത്രമല്ല ദേഹമാസകലം നീരുവന്നു വീർത്തു. ഭക്ഷണം കഴിക്കാതായി. എന്നാൽ മരുന്നും കഴിക്കുന്നില്ല. താനെ മാറും, ദൈവം നോക്കിക്കൊള്ളും എന്നായിരുന്നിരിക്കണം മമ്മിയുടെ ലക്ഷ്യം. ഈ അവസരങ്ങളിലും മമ്മി ദിനകൃത്യങ്ങൾ മുടങ്ങാതെ നിർവ്വഹിക്കുന്നു. ആശ്രമത്തിലുള്ള മററുള്ളവർക്കെല്ലാം മഹാ സങ്കടമായി. ആശ്രമ ഡാക്ടരായ, മഹാമനസ്കനും, ഒരു നല്ല ഭിഷഗ്വരനുമായ കോയമ്പത്തൂർ ഡാക്ടർ പിച്ചെറോബർട്ടിനെ വിവരം അറിയിച്ചു എങ്കിലും മമ്മി തന്നെ ഒടുവിൽ വിജയം വരിച്ചു. ഈറാംപുലിവിഷം മനക്കട്ടിയും വിശ്വാസ ദൃഢതയുമുള്ള മമ്മിയോടു തോൽവി സമ്മതിച്ചു പിൻമാറുകയാണുണ്ടായതു്. അനാഡംബരത്വവും നിശ്ശബ്ദ സേവനവുമാണു മമ്മിയുടെ മറെറാരു മുദ്രാവാക്യം. വിലകുറഞ്ഞ സ്വദേശി തുണികൊണ്ടാണു മമ്മി സ്വന്തമുടുപ്പുകൾ തയിക്കുക. ആശ്രമാംഗങ്ങളിൽ എല്ലാവർക്കും തന്നെ ഉടുപ്പുകൾ തയിക്കുന്നതു മമ്മിയാണ്. ഫാഷൻ up to date ആയിട്ടില്ലെന്നുതോന്നുന്നവർക്കു പുറമേ തയിപ്പിക്കുന്നതിനും സ്വാതന്ത്ര്യമുണ്ട്. ഷർട്ടിനു കൈക്കു് ധാരാളം ഇറക്കം വച്ച ശേഷം അതു് ചുരുട്ടി കയററിവക്കുന്നതു എന്തിനാണെന്നാണു മമ്മി അത്ഭുതപ്പെടുന്നതു്. 68 വയസ്സുള്ളപ്പോൾ, പപ്പായുടെ കൂടെ തെങ്കര ആശ്രമോൽഘാടനത്തിനു 75 മൈൽ സൈക്കിൾ ചവുട്ടി അവിടെയെത്തുവാനും കൊഡൈക്കനാലിൽ നിന്നു് ഏകദേശം 40 മൈൽ പഴനിയിലേക്കു കാഴ്ചകൾ കണ്ടു് നടക്കുവാനും ഉള്ള സാഹസബുദ്ധി,(Adventurous spirit)ഇന്നും മമ്മിക്കുണ്ടെന്നറിയുമ്പോൾ നമ്മുടെ വനിതാമണികൾ എന്തു പറയുമോ? മറെറാരു സംഭവംകൂടി കുറിച്ചുകൊള്ളട്ടെ. ഒരു കൊല്ലം മമ്മിയുടെ പിറന്നാൾ ഒന്നാഘോഷിക്കുവാൻ ഞങ്ങൾ നിശ്ചയിച്ചു. April 18–വന്നു. അന്നു് ആശ്രമത്തിൽ മിസ്സ് ശോശാമ്മ മാത്യു (പിന്നീടു Mrs K. C. Varghese) ഉണ്ടായിരുന്നു. ഞങ്ങൾ പപ്പായുടെ അനുമതിയോടുകൂടി ഒരു നല്ല കേക്കുണ്ടാക്കി. അതു് ഒരു ട്രേയിൽവച്ചു് മമ്മിയുടെ വയസ്സിനെ കാണിക്കുന്ന മെഴുതിരികളും വച്ചു് അലങ്കരിച്ചു് 3 മണിക്കു് ചായ സമയത്തു ടേബിളിൽ ഹാജരാക്കി. പപ്പാ ആഹ്ളാദ ഭരിതനായി കൈകൊട്ടിച്ചിരിച്ചു. മമ്മിയുടെ ഇത്രാമത്തു് പിറന്നാൾ ആണെന്നു പ്രഖ്യാപിച്ചു. ഹോ അന്നത്തെ "ചായക്കോപ്പയിലെ കൊടുംകാററു്," ഞാൻ പിന്നീടു പലപ്പോഴും ഓർക്കാറുണ്ടു്. അതിൽ പിന്നീടു മമ്മിയുടെ പിറന്നാളാഘോഷിക്കുവാൻ ആരും ധൈര്യപ്പെട്ടിട്ടില്ല. വന്ദ്യനായ പപ്പാ ആശ്രമത്തിന്റെ ഹൃദയമാണെങ്കിൽ പ്രിയപ്പെട്ട മമ്മി, ആശ്രമത്തിന്റെ സ്പൈനൽ കോർഡാണ്. നട്ടെല്ല്. ആ സുപ്രധാന അവയവത്തിനു കോട്ടവും വാട്ടവും തട്ടാതെഅനേകകാലം ജീവിക്കട്ടേ എന്നു് ഈ അവസരത്തിൽ പ്രാർത്ഥിക്കുന്നു.

## ഒരു അറിയിപ്പ്

ഓർത്തഡോകസ് സ്റ്റുഡൻറ് മൂവ്മെൻറ് ജനറൽ സെക്രട്ടറി അറിയിക്കുന്നതു്:–

മെംബർഷിപ്പ് ഫാറം അച്ചടിച്ചു തയ്യാറായിരിക്കുന്നു. ഓരോ ശാഖയും കേന്ദ്രവുമായി ഘടിപ്പിക്കുന്നതിനു് ഇയ്യാണ്ടത്തേയ്ക്കുമാത്രം ആകെ അംഗത്വ ഫീസിന്റെ പതിനഞ്ചു ശതമാനത്തിൽ കുറയാത്ത ഒരു തുക കേന്ദ്രത്തിലെ ചെലവുകൾക്കായി നൽകണമെന്നാണ് രണ്ടാഴ്ചമുമ്പ് തിരുവനന്തപുരത്തു് വെച്ചു കൂടിയ ജനറൽ കമ്മിററി തീരുമാനിച്ചിരിക്കുന്നതു്. ഓരോ ശാഖയിലും എത്ര അംഗത്വ ഫാറത്തിന്നാവശ്യമുണ്ടെന്നു് ജനറൽ സെക്രട്ടറിയെ കാർഡു മൂലം അറിയിക്കുന്ന പക്ഷം ഫോറം ഉടനെ എത്തിച്ചു കൊടുക്കുന്നതായിരിക്കും.

— o —

ചരിത്രപംക്തി 11

# മാർത്തോമ്മായുടെ 19-ാം ശതവൽസരാഘോഷം

(പി. എം. പത്രോസ് മുളന്തുരുത്തി.)

ശ്ലീഹാ ഇൻഡ്യയാകട്ടെ കേരളക്കരയാകട്ടെ സന്ദർശിക്കുകയോ സുവിശേഷം പ്രസംഗിക്കയോ ചെയ്തിട്ടില്ലെന്നു വാദിക്കുന്നവർ 1952 ഡിസംബർ 18, 19, 20 21 എന്നീ തീയതികളിലായി ഇൻഡ്യാ ഒട്ടുക്കും വിശിഷ്യ കേരളക്കരയിലും, എന്നു വേണ്ട സുറിയാനി ക്രിസ്ത്യാനികൾ പല പല കാര്യങ്ങൾക്കായി ചിന്നിച്ചിതറി പാർക്കുന്ന ഇൻഡ്യാ വൻകരയുടെ ഏതു മുക്കിലും കോണിലും സർവ്വത്ര കൊണ്ടാടിയ അദ്ദേഹത്തിന്റെ കേരള സന്ദർശനത്തിന്റെ പത്തൊമ്പതാം ശതവത്സരപൂർത്തി മഹാമഹം എന്തിനെ അസ്പദമാക്കിയാണ് ആഘോഷിച്ചതെന്നതു സാവകാശം ചിന്തിച്ചു മനസ്സിലാക്കേണ്ടതാണ്. ഇൻഡ്യയുടെ ആധുനികതലസ്ഥാനനഗരമായ ന്യൂഡൽഹിയിൽ വെച്ചു ഇൻഡ്യൻ റിപ്പബ്ളിക്ക പ്രസിഡണ്ടു ഡോ. രാജേന്ദ്രപ്രസാദിന്റെ അദ്ധ്യക്ഷതയിലും ഇൻഡ്യൻ പ്രധാനമന്ത്രി ശ്രീ. ജവഹർലാൽനെഹ്റുവിന്റെ സാന്നിദ്ധ്യത്തിലും, മദ്രാസ്, ബോംബെ കൽക്കത്താ തുടങ്ങി ഇൻഡ്യയിൽ ഉള്ള സകല പ്രധാനസ്ഥലങ്ങളിൽ വെച്ചും ഇൻഡ്യൻ റിപ്പബ്ളിക്ക വൈസ് പ്രസിഡണ്ടു ശ്രീ രാധാകൃഷ്ണൻ ഡാക്റ്റർ ജോൺമത്തായി മററു സമുദായാദ്ധ്യക്ഷന്മാർ തുടങ്ങി മഹാന്മാരും പണ്ഡിതവരേണ്യരുമായ ഓരോ മഹത്തുക്കളുടെ അദ്ധ്യക്ഷതയിലും സാന്നിദ്ധ്യത്തിലും സഹകരണത്തിലും ഈ മഹാമഹം അത്യാഡംബരപൂർവം ആഘോഷിക്കപ്പെട്ടതും നമ്മുടെ സ്മൃതിപഥത്തിൽ നിന്നു മറയാൻ കാലമായിട്ടില്ല. വിദേശങ്ങളുമായി വാണിജ്യസമ്പർക്കം അതിവിപുലമായി പുലർത്തിയിരുന്ന ഇൻഡിയിലും കേരളത്തിലും സെൻറുതോമസ് അപ്പസ്തോലൻ ആഗതനായതിൽ അശേഷം അത്ഭുതപ്പെടേണ്ടതില്ലെന്നു വിശ്വവിഖ്യാതനായ പ്രധാനമന്ത്രി ശ്രീ. ജവഹർലാൽ നെഹ്റു ഡൽഹിയിൽ വെച്ചു ചെയ്തസെന്തോമ്മാസ് ജൂബിലി സമ്മേളന പ്രസംഗത്തിൽ ഉച്ചൈസ്തരം ഘോഷിക്കയുണ്ടായല്ലോ. ഈ മഹാമഹം ഇത്രയ്ക്കു ആഡംബര പൂർവം ആഘോഷിച്ചിരിക്കുന്നതിനാൽ മേലാൽ ഒരു ചരിത്രകാരനും മാർത്തോമ്മാ ശ്ലീഹാ ഇൻഡ്യയിലോ കേരളത്തിലോ വന്നിട്ടില്ലെന്നു ഒരു കാലത്തും സ്ഥാപിപ്പാനോ രേഖപ്പെടുത്താനോ സാധിക്കുന്നതുമല്ല. ഇൻഡ്യായൊ കേരളമോ സന്ദർശിച്ചിട്ടില്ലാത്ത ഒരാളുടെ ആഗമനത്തിന്റെ പത്തൊമ്പതാം ശതാബ്ദ പൂർത്തി യാതൊരു വിധത്തിലും ആഘോഷിപ്പാൻ ന്യായമോ അവകാശമോ ഇല്ലാത്തതാണെന്നു ഏതു കൊച്ചു കുട്ടിക്കും അറിയാവുന്നതാകയാൽ എതിർ വാദികളുടെ രേഖകൾ ചുട്ടുകരിച്ചതിനു സമാനമായിത്തീർന്നിരിക്കുന്നു.

ഈ പത്തൊമ്പതാം ശതാബ്ദ പൂർത്തി മഹാമഹം ശ്ലീഹായുടെ നാമത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള സകല പള്ളികളിലും കൊണ്ടാടിയിട്ടുണ്ട്. മുളന്തുരുത്തിപ്പള്ളിയുടെ പ്രതിഷ്ഠാമൂർത്തിയും അധിഷ്ഠിത ദേവതയുമായ ഈ പരിശുദ്ധന്റെ ഈ പത്തൊമ്പതാം ശതാബ്ദപൂർത്ത്യുൽസവം ആഘോഷിക്കാൻ ഈ തലമുറയ്ക്കു ഭാഗ്യം കൈവന്നതിൽ ആ സിദ്ധനേയും അതിലേക്കു ഇടയാക്കിയ ദൈവത്തെയും സർവോപരി മഹത്വപ്പെടുത്തിക്കൊണ്ടാണ് ശതാബ്ദപൂർത്ത്യുൽസവം ആഘോഷിച്ചത്. കടുത്തുരുത്തിക്കാരും ക്നാനായ സമുദായാംഗങ്ങളുമായ കുന്തശ്ശേരി കുഞ്ചാക്കോത്തരകൻ മുതലായവരുടെ നിസ്തുല്യ പരിശ്രമഫലമായി സംസ്ഥാപിതമായ ഈ പള്ളിയിൽ പ്രസ്തുത സമുദായാംഗമായ ഒരു മെത്രപ്പോലീത്ത ഇദംപ്രഥമമായി ആഘോഷ സമേതം എതിരേററു സ്വീകരിക്കപ്പെട്ടതും ഈ സന്ദർഭത്തിലാണ്.

സമസ്തലോകത്തിനും ശാന്തിയും സമാധാനവും ഭവിക്കട്ടെയെന്നു പരസഹസ്രം ജനഹൃദയങ്ങളിൽ നിന്നു ഒരേ സമയത്തു പുറപ്പെട്ടുകൊണ്ടിരുന്ന ഘോഷയാത്രയുടെ പ്രാർത്ഥനാശംസകൾ അംബരവീഥിയിൽ മാറെറാലിക്കൊണ്ടു. ഈ മഹോൽസവത്തിന്റെ നേതൃത്വം വഹിച്ചിരുന്നതാകട്ടെ നീതിയുടെ പരിണതഫലം സമാധാനമെന്ന മുദ്രവാക്യത്തെ സ്വീകരിച്ചുകൊണ്ടു ലോകത്തിന്റെ ശാന്തി സമാധാനങ്ങൾക്കു വേണ്ടി നിരന്തരയജ്ഞവും പ്രാർത്ഥനയും നടത്തിക്കൊണ്ടിരിക്കുന്ന ഇന്ത്യയുടെ കാവൽക്കാരനും ദിവ്യനും വന്ദ്യനും ആയ മാർത്തോമ്മാ ശ്ലീഹാതന്നെ ഇവിടെസന്നിഹിതനായി എല്ലാവർക്കും മുമ്പിലായി മട്ടവും മുഴക്കോലുംകയ്യിലേന്തി യാത്രയ്ക്കു മാററുകൂട്ടുകയാണോയെ

അസ്സീസിയിലെ ഫ്റാൻസിസ് 42.

# വിചിത്രമായ കിനാവ്_ചംക്രമം നിറഞ്ഞ പുറപ്പാട്

(എം. കുഴ്യൻ, കോതമംഗലം)

"ഞാൻ അവരോട്ട സമരം ചെയ്യുകയില്ല. ബലപ്രയോഗത്തിനും വക്കാണത്തിനും ഞാൻ തയ്യാറില്ല. പ്രസംഗം കൊണ്ടല്ല, ജീവിതദൃഷ്ടാന്തം കൊണ്ടു തന്നെ ഞാൻ അവരെ പഠിപ്പിക്കും. ലഘുലേഖകൾ വിതരണം ചെയ്യുന്നവനെപ്പോലെ വിവാദത്തിനു ഞാനില്ല. ഒരു കലാകാരനെപ്പോലെ എൻെറ ദർശനത്തെ ഞാൻ അവരുടെ മുമ്പിൽ വരച്ചുകാണിക്കും. കാണുന്നവൻ കാണട്ടെ." ഈ വിധത്തിലാണ് ആ യുവാവിൻെറ ചിന്തകൾ പ്രസരിച്ചതു്. ഫ്റാൻസിസ് തൻെറ മുഴുവൻ ശരീരവും ഒരു നാവ് ആക്കി രൂപാന്തരപ്പെടുത്തുവാൻ ശ്രമിക്കുകയായിരുന്നു.

ഇതോടനുബന്ധിച്ച് മറെറാരു ചിന്ത ഫ്റാൻസിസിൽ സദാ കുടികൊള്ളുന്നുണ്ടു്. ആഫ്റിക്കയിലേക്കു പോകാൻ തയ്യാറായ സഹോദരന്മാരെ അനുഗ്രഹിച്ചു പറഞ്ഞയച്ചപ്പോൾ, ആ ചിന്ത അദ്ദേഹത്തിൻെറ ഹൃദയത്തെ കഠിനമായി മഥിച്ചു. "ഞാൻ ദൃഷ്ടാന്തമായിരിക്കണമെന്നുണ്ടെങ്കിൽ ഞാനും പോവുക തന്നെ വേണം. അവരെ ഒരു പക്ഷേ മരണത്തിനു തന്നെ വിട്ടേച്ച്, ഞാൻ ഇവിടെ സുരക്ഷിതനായിരിക്കുകയോ? പാടില്ല. എല്ലായ്പ്പോഴും മുൻപിൽ നിന്നുകൊണ്ടു് എൻെറ മക്കളെ നയിക്കുവാനാണ് ഞാനാഗ്രഹിക്കുന്നതു്." ഇത്തവണ കർദ്ദിനാൾ തന്നെ പിടിച്ചുനിറുത്തുവാൻ അനുവദിക്കുകയില്ലെന്നു് ഫ്റാൻസിസ് ദൃഢനിശ്ചയം ചെയ്തു. ഹ്യൂഗോലിനോയെപ്പററി അദ്ദേഹത്തിനുള്ള സംശയം വളരുന്നുവെന്നാണിതു കാണിക്കുന്നതു്.

മൂന്നാമതൊരു ലക്ഷ്യം കൂടി ഫ്റാൻസിസിനു് ഉണ്ടായിരുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. രക്തസാക്ഷിയായി മരിക്കുന്നതിനുള്ള ഒരാഗ്രഹം. ഒരുതരം ആത്മഹത്യയായിട്ടല്ല; സമരത്തിൻെറ ഉള്ളിലേക്കു പാഞ്ഞെടുത്തു് അതിൻെറ ഹൃദയം കാണുന്നതിനുള്ള ആഗ്രഹം. ആ രീതിയിൽ മാത്രമേ ക്രിസ്തുവിനെ പൂർണ്ണമായി പകർത്തിക്കാണിക്കാൻ ഒക്കുകയുള്ളു. കാൽവറിയുടെ അർത്ഥം ശരിക്കു മനസ്സിലാക്കാതെ ഫ്റാൻസിസിൻെറ ഈ അഭിവാഞ്ഛ വ്യക്തമായി ഗ്രഹിക്കാൻ പ്രയാസമാണ്. പ്രശ്നത്തിൻെറ ഹൃദയം കാൽവറിയാണെന്നു് അദ്ദേഹത്തിനു വളരെ നന്നായി അറിയാമായിരുന്നു. ആ യുവാവു് ക്രിസ്തുവിനെ ആത്മാർത്ഥമായി, യഥാർത്ഥമായി, സ്നേഹിച്ചു—ലെയോ, ക്ലാരാ എന്നിവരെപ്പോലെ ജീവനുള്ളവനും സുവിശദരൂപിയുമായ ക്രിസ്തുവിനെയാണ് അദ്ദേഹം അറിഞ്ഞിരുന്നതു്. ഏതോ കർത്തവ്യനിർവ്വഹണമായിട്ടല്ല, ഒരു പ്രേമധനൻെറ പ്രേമാധിക്യത്തോടുകൂടിത്തന്നെ ആ യുവാവു ക്രിസ്തുവിനെ സ്നേഹിച്ചു. തന്മൂലം, കാൽവറിയിലെ ഹൃദയവേദന, ഏതോ ഭീകരസംഭവമായി ഫ്റാൻസിസിനു് അനുഭവപ്പെട്ടു "ഞാൻ വേണ്ടിടത്തോളം കഷ്ടപ്പെട്ടിട്ടില്ലെ"ന്ന ചിന്ത അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു.

ലാസ് നാവാസ് നഗരത്തിൻെറ പതനത്തിനു ശേഷം ഫ്റാൻസിൻെറ മനസ്സിൽ കൂടക്കൂടെ നടനം ചെയ്തിരുന്ന ഒരു ചിന്ത ഈ യാത്രയ്ക്കു പ്രേരണ നൽകാതിരുന്നില്ല. ക്രിസ്തുമതം ഇസ്ലാമിനെ, അക്രമപ്രയോഗത്താലല്ല, സ്നേഹത്താൽ കീഴടക്കണം. അസാദ്ധ്യമെന്നോ? ഒരിക്കലുമല്ല. "നിങ്ങൾക്കു വിശ്വാസമുണ്ടെങ്കിൽ, നിങ്ങൾ ഈ മലയോട്ട്........"

ക്രിസ്ത്യാനിക്ക് അങ്ങനത്തെ ഉറച്ച വിശ്വാസമാണാവശ്യം. ആ വിശ്വാസത്തോടെ താൻ പുറപ്പെടുകയാണ്. ശത്രുവിൻെറ സൈന്യനിരയിലേക്കു ചെന്നു് അവരോട്ട ക്രിസ്തുവിനെപ്പററി പ്രസംഗിക്കാൻ പോവുകയാണ്. ഇത്രയും നാളുകളായി, ഖഡ്ഗത്തിൻെറ അററത്തുള്ള കുരിശടയാളമാണ് അവിശ്വാസിക്കു സ്വാഗതമാശംസിച്ചിട്ടുള്ളതു്! ഇപ്പോൾ താൻ തന്നെ പോയി, സ്വന്തം രസന കൊണ്ടു തന്നെ ശാന്തിയുടെ സന്ദേശം അവക്കു നൽകും. സുൽത്താൻെറ സന്നിധിയിൽ പോലും അതു നൽകണം. ആ യുവാവിൻെറ ധൈര്യം കാണുക! പരുക്കൻ ഉടുപ്പണിഞ്ഞു്, നഗ്നപാദനായി സഞ്ചരിക്കുന്ന സന്യാസിയുടെ അചഞ്ചലമായ വിശ്വാസം!!

അഞ്ചാമത്തെ കുരിശുയുദ്ധത്തിനു പ്രേരിപ്പിച്ച ഇന്നസൻറു് തൃതീയൻെറ ദർശനത്തിനും, ഇതിലും വലിയ കുരിശുയുദ്ധങ്ങൾക്കു വേണ്ടി പിൽക്കാലത്തു പ്രക്ഷോഭണം നടത്തിയ ഹ്യൂഗോലിനോയുടെ ദർശനത്തിനും, എന്തിനു്, സമകാലീനരായ വിശുദ്ധന്മാരുടെ ദർശനങ്ങൾക്കു തന്നെയും ഉപരിയായ ഒരു ദർശനമായിരുന്നു ഫ്റാൻസിസിൻെറ ആശയം. പല പ്രകാരത്തിൽ വീരപ്രഭാവനും ഭക്തശ്രേഷ്ഠനുമായ വിശുദ്ധ ഡൊമിനിക്കു വാദപ്രതിവാദത്തിലാണ് വിശ്വസിച്ചിരുന്നതു്. വാദപ്രതിവാദം പരാജയപ്പെടുന്നപക്ഷം, അപ്പോൾ ഖഡ്ഗവും ദണ്ഡനോപാധികളും സ്വീകരിക്കുകയെന്നതായിരുന്നു അദ്ദേഹത്തിൻെറ മാർഗ്ഗം. അദ്ദേഹത്തിൻെറ ഡൊമിനിക്കൻ സന്യാസിമാർ 'കർത്താവിൻെറ വേട്ടനായ്ക്കൾ' ആയിരുന്നു. ഫ്റാൻസ് രാജാവായ സെൻറു ലൂയി—കുരിശുയുദ്ധപ്രമുഖരിൽ ഒരാളാണിദ്ദേഹം— പറയുന്നതിപ്രകാരമാണ്: "തൻെറ ഖഡ്ഗം അവി

(ശേഷം 10-ാം പേജിൽ)

---

ന്നു സർവർക്കും തോന്നിപ്പോയി. 1952 ഡിസംബർ 24-ാംതീയതി ബുധനാഴ്ച ക്രിസ്ത്യൻ മഹാജനസഭയുടെ ആഭിമുഖ്യത്തിലും ശ്രീ. മാത്യു ഇഞ്ചിക്കലോടിയുടെ നേതൃത്വത്തിലും പ്രസ്തുത സഭാംഗങ്ങളും ഇതരക്രിസ്തീയ വകുപ്പുകാരുമായി വൈദികരും അവൈദികരും ഉൾപ്പെട്ട ഒരു തീർത്ഥാടക സംഘം സ്പെഷ്യൽ ബസ്സിൽ ഈ പള്ളിയിലും എത്തുകയുണ്ടായി. മുളന്തുരുത്തിപ്പള്ളിയുടെ ഏതാവൽ പഴക്കമുള്ള ചരിത്രത്തിൽ ഇത്ര വളരെ ആളുകൾ വിദൂരസ്ഥലങ്ങളിൽ നിന്നു സംഘം ചേർന്നു തീർത്ഥാടനാർത്ഥം ഇവിടെ വന്നിട്ടില്ല. തീർത്ഥാടകസംഘത്തിൻെറ ആഗമന സമയത്തു ഈ പള്ളിയിലെ ഒരു പട്ടക്കാരനെങ്കിലും അവരെ സ്വീകരിച്ചു ബഹുമാനിച്ചു സൽക്കരിച്ചയയ്ക്കാൻ പള്ളിയിൽ സന്നിഹിതനാകാഞ്ഞ ന്യൂനത അതിഥി സൽക്കാരപ്രിയരെന്നു ശ്രുതിപ്പെട്ട ഈ ഇടവകയ്ക്കു എന്തെന്നില്ലാത്ത ഒരു കുറച്ചിൽ ആയിപ്പോയെങ്കിലും അയത്തു സ്ഥലത്തെ മാർത്തോമ്മാ യുവജന സമാജാംഗങ്ങളുടെയും ഇടവക പ്രധാനന്മാരായ ചിലരുടെയും സാന്നിദ്ധ്യവിശേഷത്താലും ഉപചാര സൽക്കാരങ്ങളാലും പരിഹരിക്കപ്പെട്ടുയെന്ന വിവരവും സസന്തോഷം രേഖപ്പെടുത്തേണ്ടിയിരിക്കുന്നു.

| | ആഗസ്റ്റ് | ചിങ്ങം |
|---|---|---|
| ഞായർ | 28 | 12 |
| തിങ്കൾ | 29 | 13 |
| ചൊവ്വാ | 30 | 14 |
| ബുധൻ | 31 | 15 |
| വ്യാഴം | 1 | 16 |
| വെള്ളി | 2 | 17 |
| ശനി | 3 | 18 |

### Thought for the Week

We have not driven home upon men His clear intution that though, if wealth comes, it ought to be accepted and used as an opportunity, yet it must be recognised as rather a snare to the spiritual life than an aim which the Christian may legitimately set before himself to pursue

Archbishop Temple.

THE CHURCH WEEKLY

## സ്വതന്ത്രഭാരതത്തിലെ ക്രിസ്ത്യാനികൾ

ബാംഗ്ളൂർ ആർച്ചുബിഷപ്പ് മോസ്റ്റ് റവ. ററി പോത്തക്കാമുറി തിരുമേനി ഈയിടെ പ്രസിദ്ധപ്പെടുത്തിയ വിദഗ്ദ്ധമായ ഒരു ലേഖനത്തിൽ സ്വതന്ത്രഭാരതത്തിലെ ക്രിസ്ത്യാനികളുടെ നിലവിയെപ്പററി പ്രതിപാദിച്ചിരിക്കുന്നു. ഇൻഡ്യൻ ഭരണഘടനാനിർമ്മിതാക്കൾക്ക് അത്ഭുതം ജനിപ്പിക്കത്തക്ക വിധത്തിൽ ഇവിടെ കേവലം ഒരു ന്യൂനപക്ഷമായ ഇൻഡ്യൻ ക്രിസ്ത്യാനികൾ യാതൊരു പ്രത്യേക സംരക്ഷണ വ്യവസ്ഥകളും ആവശ്യപ്പെടാതെ ഭൂരിപക്ഷത്തിന്റെ നീതിബോധത്തെയും സഹിഷ്ണുതയെയും ആശ്രയിച്ചു ജനായത്തവും മതവർഗ്ഗ വിവേചനാരഹിതവുമായ ഒരു രാഷ്ട്രം നിർമ്മിക്കുവാൻ സഹകരിക്കുകയാണ് ചെയ്തതു്. അന്നുണ്ടായിരുന്ന ന്യൂനപക്ഷങ്ങളെല്ലാം ഓരോതരത്തിലുള്ള സംരക്ഷണവ്യവസ്ഥകൾ ഭരണഘടനയിൽ തിരുകിച്ചെലുത്താൻ മത്സര ഓട്ടം നടത്തുകയായിരുന്നു. ക്രിസ്ത്യാനികൾ ഒരു വ്യത്യസ്ത നിലയാണ് അംഗീകരിച്ചതു്. ഇപ്പോഴത്തെ ഭരണകൂടത്തിന്റെ ഉന്നത ശൃംഗങ്ങളിൽ വിവേചനാനയത്തിന്റെ യാതൊരു ലാഞ്ചനകളും പ്രത്യക്ഷപ്പെടുന്നില്ല. എന്നാൽ മദ്ധ്യഭാരതം തുടങ്ങിയ ചില പ്രദേശങ്ങളിൽ ഉൽക്കണ്ഠാജനകമായ ചില പരിതസ്ഥിതികൾ സംജാതമായിട്ടുണ്ട്. മിഷ്യനറിമാരുടെ പേരിൽ ക്രിമിനൽ കേസ്സുകൾ സൃഷ്ടിക്കുക, ഒരു കത്തോലിക്കപ്പള്ളിയിൽ പ്രവേശിച്ചു അലങ്കോലങ്ങൾ പ്രകടിപ്പിക്കുക, ശല്യകരമായ പല പെരുമാററങ്ങൾ ക്രിസ്ത്യാനികളോടനുവർത്തിക്കുക, ആറിൽപരം സ്കൂളുകൾക്കു അംഗീകരണം നൽകാതിരിക്കുക, പ്രൈമറിസ്കൂളുകളിൽ അദ്ധ്യയനം നടത്തുന്ന അനേകം ചെറു വിദ്യാർത്ഥികളെയും വിദ്യാർത്ഥിനികളെയും പരീക്ഷകളിൽ തോല്പിക്കുക ആദിയായ വൈഷമ്യങ്ങൾ അവിടത്തെ ക്രിസ്ത്യാനികൾ നേരിട്ടുകൊണ്ടിരിക്കുന്നു. പ്രധാന മന്ത്രി ശ്രീ. ജവഹർലാൽ നെഹ്റു തന്നെ അവിടത്തെ സ്ഥിതിഗതികൾ പരിതാപാർഹമാണെന്ന് പ്രസ്താവിക്കുകയുണ്ടായി. ഹിന്ദുമഹാ സഭയുടെ പ്രസിഡണ്ട് ഈയിടെ ലണ്ടനിൽവച്ചു ചെയ്ത ഒരു പ്രസ്താവനയിൽ ദക്ഷിണേന്ത്യയിൽ പ്രത്യേകിച്ചു ഹൈദരബാദിൽ ലക്ഷക്കണക്കിനു് ഹരിജനങ്ങൾ ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്യുന്നതായി അതിശയോക്തിപരമായ കണക്കുകൾ വിവരിച്ചുകണ്ടു. ബാംഗ്ളൂർ ആർച്ചുബിഷപ്പു തിരുമേനി ഈ വക വൈഷമ്യങ്ങൾ താൽക്കാലികങ്ങളും ക്ഷണികങ്ങളുമാണെന്നു പ്രതീക്ഷിക്കുന്നു. അതിനുള്ള കാരണങ്ങളായി അദ്ദേഹം പറയുന്നതു് താഴെപ്പറയുന്നവയാണ്. (1) ഇൻഡ്യൻ ഭരണഘടനയനുസരിച്ചു ഒരു മതേതര രാഷ്ട്രമെന്ന നിലയിൽ ഏതു മതാനുയായിക്കും അവരവരുടെ മതവും വിദ്യാഭ്യാസവും പരിപാലിക്കുവാനുള്ള വ്യാപകമായ മൗലികാവകാശങ്ങൾ സുരക്ഷിതമാക്കിയിട്ടുണ്ട് (2) ഭരണകൂടത്തിലെ ഉന്നത തലത്തിൽ ആ അവകാശങ്ങളെ മാനിക്കുന്നവരാണുള്ളതു്. (3) മതങ്ങളെയെല്ലാം ആദരിക്കുന്ന ഈ രാജ്യത്തെ പാരമ്പര്യം (4) ദേശീയ പുനരുദ്ധാരണ പ്രവർത്തനങ്ങളിൽ വിദ്യാഭ്യാസം ആതുരസേവനം ആദിയായവയിൽ ക്രിസ്ത്യൻ സഭകൾ നിർവഹിച്ചുകൊണ്ടിരിക്കുന്ന സേവനം. എന്നാൽ ഈ ഉറപ്പുകൾ ക്രിസ്ത്യാനികൾക്കു ശാശ്വതവും, ബലത്തരവുമായിരിക്കണമെങ്കിൽ അഞ്ചുകാര്യങ്ങളിൽ നാം സജീവ ശ്രദ്ധയും ജാഗ്രതയുമുള്ളവരായിരിക്കണമെന്നു തിരുമേനി ഉൽബോധിപ്പിക്കുന്നു. (1) ക്രിസ്ത്യാനികളുടെ ആദ്ധ്യാത്മിക ജീവിതത്തിന്റെ സ്വഭാവവും വൈശിഷ്ട്യവും കർത്താവിന്റെ യഥാർത്ഥ സാക്ഷിത്വം വഹിക്കത്തക്കവയായിരിക്കണം. (2) ഇൻഡ്യൻ ഭരണഘടനയിലെ മൗലികാവകാശങ്ങൾ പ്രായോഗികമായിത്തന്നെ സംരക്ഷിക്കപ്പെടുന്നതിനെ സംബന്ധിച്ചു ക്രിസ്ത്യാനികൾ ജാഗ്രതയുള്ളവരായിരിക്കണം. (3) ഈ രാജ്യത്തെ അന്യസമുദായങ്ങളും വർഗ്ഗങ്ങളുമായി ഭിന്നിച്ചു അകന്നു മാറി ജീവിക്കുവാൻ തുനിയരുതു്. പൊതു ജീവിതത്തിലും പ്രവർത്തനങ്ങളിലും രാജ്യനന്മയ്ക്കു വേണ്ടിയുള്ള പദ്ധതികളിലും പങ്കെടുക്കണം (4) ക്രിസ്ത്യാനികളല്ലാത്തവരായുള്ള സ്വന്തനാട്ടുകാരുമായുള്ള സമ്പർക്കത്തിൽ തികഞ്ഞ ക്രിസ്ത്യാനിത്വവും രാജ്യസ്നേഹവും പ്രകടിപ്പിക്കണം (5) ഇവിടത്തെ പൊതു ആരാധനാസ്ഥലങ്ങളും, സാധാരണങ്ങളായ ക്രിസ്തീയ സേവനപ്രവർത്തനങ്ങളും വിദേശങ്ങളിൽ നിന്നു ഇറക്കുമതി ചെയ്യുന്ന ചരക്കുകളായിരിക്കരുതു്. ഇന്ത്യൻ ക്രിസ്ത്യാനികളിൽ സിംഹഭാഗവും ദരിദ്രരാണെങ്കിലും അവരുടെ ചെറിയ ചെറിയ ദാനങ്ങളും സംഭാവനകളും ഇവിടത്തെ സ്ഥാപനങ്ങളെ സ്വയം പര്യാപ്തതയിലേക്കു നയിക്കണം. വ്യക്തിപരമായ ജീവിതത്തിലും കുടുംബജീവിതത്തിലും പൊതുജീവിതത്തിലും യഥാർത്ഥ ക്രൈസ്തവതത്വങ്ങൾ പ്രതിഫലിപ്പിക്കേണ്ടതു് സജീവവും, പ്രവർത്തനക്ഷമവുമായ സഭാവികസനത്തിനു് അടിസ്ഥാന പരമായ ആവശ്യമാണ്. തിരുമേനി പറയുന്നതു് വി. പൗലൂസ് അപ്പോസ്തോലന്റെയും വി. പത്രോസ് അപ്പോസ്തോലന്റെയും പ്രസംഗങ്ങളും ഉപദേശങ്ങളുമല്ല ലോകം ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്യുവാൻ കാരണമായതെന്നാണ്. പ്രത്യുത ആദിമ സഭയിലെ ക്രിസ്ത്യാനികളുടെ ലളിതവും, അഗാധവുമായ വിശ്വാസവും അവരുടെ നിർമ്മല സ്വഭാവവും ജീവിത മാതൃകയുമാണെന്നു് തിരുമേനി അനുസ്മരിപ്പിക്കുന്നു. ഇൻഡ്യൻ ക്രിസ്ത്യാനികൾ ശ്രദ്ധിക്കേണ്ട ഒരു ഉൽബോധനമാണ് ബാംഗ്ളൂർ ആർച്ചുബിഷപ്പു് തിരുമേനി നൽകുന്നതു്. ജീവിത നൈർമ്മല്യവും, അടിസ്ഥാന പരമായ ദൈവ വിശ്വാസവും സഹോദര സ്നേഹവും, ദീർഘക്ഷമയും, പ്രദർശിപ്പിക്കാത്ത പ്രസംഗങ്ങളുടെ പൊള്ളത്തരങ്ങൾ ഈ രാജ്യത്തെ ഹിന്ദുമത സഹോദരന്മാർക്കു മനസ്സിലാക്കാൻ കഴിവുണ്ട്. അവയോടു കൂടിയ പ്രസംഗങ്ങളും അവർക്കു മനസ്സിലാക്കാൻ കഴിയും. ഗൗരവമാ

പ്രതിവാര പ്രഭാഷണം (The Ser-mon for the week)

# ധനികന് ദ്രവ്യാഗ്രഹവും ഉന്നതഭാവവും കൂടാതെജീവിക്കുക സാദ്ധ്യമാണോ

(എം. ററി)

"ഈ ലോകത്തിലെ ധനവാന്മാരോട് ഉന്നത ഭാവം കൂടാതെയിരിപ്പാനും നിശ്ചയമില്ലാത്ത ധനത്തിലല്ല, നമുക്കു സകലവും ധാരാളമായി അനുഭവിപ്പാൻ തരുന്ന ദൈവത്തിൽ ആശ വെപ്പാനും നന്മ ചെയ്യുവാനും സൽപ്രവൃത്തികളിൽ സമ്പന്നരായി ദാനശീലരും ഔദാര്യമുള്ളവരുമായി സാക്ഷാലുള്ള ജീവനെ പിടിച്ചുകൊള്ളേണ്ടതിന്നു വരും കാലത്തേക്കു നല്ലോരു അടിസ്ഥാനം നിക്ഷേപിച്ചു കൊൾവാനും ആജ്ഞാപിക്ക." (1 തിമൊഥെയോസ് 6: 17-19)

ഏകദേശം രണ്ടായിരം വർഷങ്ങൾക്കു മുമ്പു വിശുദ്ധ പൗലൂസ് അപ്പോസ്തലൻ ധനവാന്മാർക്കു നൽകിയ ഉപദേശം ഇന്നും ആവശ്യമായിട്ടാണിരിക്കുന്നത്. ധനത്തിൻെറ വഞ്ചനയേക്കുറിച്ചു നമ്മുടെ കർത്താവും ശക്തിയായി ഉൽബോധിപ്പിച്ചിട്ടുണ്ട്. ധനത്തെ സംബന്ധിച്ചു കണ്ടു വരാറുള്ള ആപൽക്കരമായ ഒരനുഭവം ധനം വർദ്ധിക്കുന്തോറും ധനത്തോടുള്ള മോഹവും വർദ്ധിക്കുന്നുഎന്നുള്ളതാണ്. ഇതു ധനത്തേ സംബന്ധിച്ചു മാത്രമല്ല, ഏതു രൂപത്തിലുള്ള അധികാരത്തേയും ശക്തിയേയും കുറിച്ചു പറയാവുന്നതാണ്. അത്യാവശ്യങ്ങൾക്കു മാത്രം ധനമുള്ള ആളുകൾ അലംഭാവമുള്ളവരായി കാണപ്പെട്ടേക്കാം. എന്നാൽ കൂടുതൽ കൂടുതൽ ധനം കൈവശപ്പെടുത്താൻ സാദ്ധ്യതയുള്ളവർ അലംഭാവമുള്ളവരായി കാണപ്പെടുക വളരെ അസാധാരണമാണ്. ശക്തിയേറിയ ലഹരിപദാർത്ഥങ്ങൾ ഉപയോഗിച്ചു പരിചയിച്ചവരെപ്പോലെയാണ് അവർ. കുടിക്കുന്തോറും കുടിസ്സുവാനുള്ള ആസക്തി വർദ്ധിച്ചു കൊണ്ടിരിക്കും. അവസാനം കുടി ഒഴിച്ചുകൂടാത്ത ഒരാവശ്യമായിത്തീരും. ആയിരക്കണക്കിനു സമ്പാദിക്കുന്നവനു ലക്ഷക്കണക്കിനു സമ്പാദിക്കാതെ മതിവരികയില്ല. "ധനികന്മാരാകുവാൻ ആഗ്രഹിക്കുന്നവർ പരീക്ഷയിലും കണിയിലും കുടുങ്ങുകയും മനുഷ്യർ സംഹാര നാശങ്ങളിൽ മുങ്ങിപ്പോകുവാൻ ഇടവരുന്ന മൗഢ്യവും ദോഷകരവുമായ പല മോഹങ്ങൾക്കും ഇരയായിത്തീരുകയും ചെയ്യുന്നു." (1 തിമോഥെയോസ് 6: 9) ധനികന്മാരേക്കുറിച്ചല്ല, ധനികന്മാരാകുവാൻ ആഗ്രഹിക്കുന്നവരേക്കുറിച്ചാണ് അപ്പോസ്തോലൻ പറയുന്നത്. ധനത്തേക്കുറിച്ചുള്ള അടങ്ങാത്ത തൃഷ്ണ ആരെ ബാധിച്ചിരിക്കുന്നുവോ അവരേക്കുറിച്ചാണ് പറയുന്നത്. അങ്ങനെയുള്ളവർ ന്യായവും അന്യായവുമായ ഏതു മാർഗ്ഗവും അവരുടെ ആഗ്രഹനിവൃത്തിക്കായി സ്വീകരിക്കാൻ മടിക്കയില്ല.

ധനം മനുഷ്യൻെറ സ്വഭാവത്തിൽ വരുത്തിക്കൂട്ടുന്ന ഒരു വിപത്ത് ഉന്നതഭാവം എന്നുള്ളതാണ്. ധനം മനുഷ്യനെ അഹംഭാവിയാക്കിത്തീർക്കുന്നു. അതു സാഹോദര്യ മനോഭാവത്തെ നശിപ്പിക്കുന്നു. ഉച്ചനീചത്വങ്ങൾ സൃഷ്ടിച്ച് മനുഷ്യനെ മനുഷ്യനിൽ നിന്നു വേർതിരിക്കുന്നു. നമ്മുടെ കർത്താവ് അന്നത്തെ യഹൂദസമുദായത്തിൽ പ്രമുഖന്മാരായിരുന്ന ശാസ്ത്രിമാരെയും പരീശന്മാരേയും പററി പറഞ്ഞ വചനങ്ങൾ ഈ ഉന്നതഭാവത്തെ ശരിയായി വർണ്ണിക്കുന്നുണ്ട്. "അവർ തങ്ങളുടെ പ്രവൃത്തികൾ എല്ലാം മനുഷ്യർ കാണേണ്ടതിന്നത്രേ ചെയ്യുന്നത്; തങ്ങളുടെ മന്ത്രപ്പട്ട വീതിയാക്കി തൊങ്ങൽ വലുതാക്കുന്നു, അത്താഴത്തിൽ പ്രധാനസ്ഥലവും പള്ളിയിൽ മുഖ്യാസനവും അങ്ങാടിയിൽ വന്ദനവും മനുഷ്യർ റബ്ബീ എന്നു വിളിക്കുന്നതും അവർക്കു പ്രിയമാകുന്നു." മതോപദേഷ്ടാക്കന്മാരും നേതാക്കന്മാരുമായിരുന്ന യഹൂദന്മാരെക്കുറിച്ചാണ് ഇവിടെ പറയുന്നത്. എന്നാൽ ഏതെങ്കിലും വിധത്തിൽ ലോക പ്രകാരമുള്ള ഔന്നത്യം കാംക്ഷിക്കുന്നവർക്കെല്ലാം ഉണ്ടാകുന്ന ഒരു മനോഭാവമാണിത്. ധനവാന്മാരിലാണ് ഇത് ഏററവും കൂടുതലായി പ്രത്യക്ഷപ്പെടുന്നത്. ജോൺ വെസ്‌ലിയുടെ വേലയുടെ ഫലമായി ഇംഗ്ലണ്ടിൽ വലിയ ആത്മീയ ഉണർവുണ്ടായ കാലത്തു അന്നത്തെ മെത്തോഡിസ്റ്റു സഭാംഗങ്ങളേക്കുറിച്ച് ബക്കിങ്ങാം പ്രഭ്വി തൻെറ സ്നേഹിതയായ മറെറാരു പ്രഭ്വിക്കയച്ച കത്തിൽ ഇങ്ങനെ എഴുതിയിരുന്നു. "അവരുടെ വേദതത്വങ്ങൾ ഏററവും നീചവും ധിക്കാര പരവും ഉന്നത നിലയിലിരിക്കുന്നവരേക്കുറിച്ചു ബഹുമാനമില്ലാത്തതുമാകുന്നു. ഭൂമിയിൽ കൂടി ഇഴഞ്ഞു നടക്കുന്ന കൃമിപ്രായരായ സാധാരണ മനുഷ്യരുടേതു പോലെ പാപപങ്കിലമായ ഹൃദയമാണ് നമുക്കും ഉള്ളതെന്നു പറയുന്നത് എത്ര ഭയങ്കരമാണ്! ഇതിൽ കൂടുതൽ നിന്ദാപരമായി എന്തുപറയാം? ശ്രേഷ്ഠകുല മഹിമയ്ക്കും ആഭിജാത്യത്തിനും യോജിക്കാത്ത ഈ സിദ്ധാന്തങ്ങളിൽ അവിടുന്നു താല്പര്യം പ്രദർശിപ്പിക്കുന്നതിൽ എനിക്കത്ഭുതം തോന്നുന്നു." ബക്കിങ്ങാം പ്രഭ്വിയുടെ മനോഭാവം ഒട്ടും തന്നെ അസാധാരണമല്ല. ധനം മനുഷ്യഹൃദയത്തിൽ വളർത്തുന്ന അഹംഭാവത്തിനു് അതിരില്ല.

ദാരിദ്ര്യത്തിൽ ജനിച്ചു വളർന്ന് പ്രതികൂല സാഹചര്യങ്ങളോടു പടവെട്ടി ഉയർന്ന സ്ഥാനങ്ങളിൽ എത്തിച്ചേരുന്നവരേക്കുറിച്ചു നമുക്ക് അത്ഭുതം തോന്നാറുണ്ട്. എന്നാൽ മനുഷ്യ പ്രകൃതിയെ ശരിയായി മനസ്സിലാക്കിയ നമ്മുടെ കർത്താവ് സമ്പൽ സമൃദ്ധിയാണ് കൂടുതൽ പ്രതികൂല സാഹചര്യങ്ങൾ സൃഷ്ടിക്കുന്നതെന്നു പഠിപ്പിച്ചിട്ടുണ്ട്. ധനവാൻ വിജയകരമായ ജീവിതം നയിക്കുന്നതും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതും എത്ര പ്രയാസമാണെന്നു കർത്താവു ചോദിക്കുന്നു. ലോകപ്രസിദ്ധരായ ഏബ്രഹാം ലിങ്കനും ഗ്ളാഡ്സ്റ്റണും ഒരേ വർഷത്തിൽ ജനിച്ചു. ഒരാൾ കുടിലിലും മറേറ ആൾ കൊട്ടാരത്തിലുമാണ് ജനിച്ചത്. ലിങ്കൻ വേല ചെയ്ത് ഒരു ഡോളർ സമ്പാദിച്ച ദിവസം അയാളുടെ ജീവിതത്തിലെ അവിസ്മരണീയമായ ദിവസമായി പരിഗണിക്കുവാൻ മാത്രം അത്ര നിർദ്ധനനായിരുന്നു അയാൾ; ഗ്ളാഡ്സ്റ്റൺ ആജീവനാന്തം ഒരു വലിയ പ്രഭുവിനെ പോലെ കഴിച്ചുകൂട്ടി. ലിങ്കൺ പാഠപുസ്തകങ്ങൾ കടംവാങ്ങി അടുപ്പിന്നരികിലിരുന്നു പഠിച്ചു. ഗ്ളാഡ്സ്റ്റൺ ഇംഗ്ലണ്ടിലെ ഉയർന്ന സ്കൂളുകളുടെയും ഓക്സ്ഫോർഡ് സർവകലാശാലയുടെയും സകല സുഖ സൗകര്യങ്ങളെയും യഥേഷ്ടം വിനിയോഗിച്ചു. ഇവരിൽ ആർക്കാണ്

---

യ ഒരു ഉത്തരവാദിത്വമാണ് ഇൻഡ്യൻ ക്രിസ്ത്യാനികളെ ദൈവം ഭരമേല്പിച്ചിരിക്കുന്നതെന്നോർത്താൽ നമ്മൾ ഇപ്പോഴത്തേതിൽ വളരെ വിഭിന്നമായിപെരുമാറുമെന്നുള്ളതിനു് സംശയമില്ല.

നിഖ്യാവിശ്വാസപ്രമാണം. 29

# ഏകകർത്താവിൽ ഞങ്ങൾ വിശ്വസിക്കുന്നു

(റവ. ഡീക്കൻ. എം. വി. ജോർജ്ജ് എം. എ. എസ്. ടി. എം)

"യേശുക്രിസ്തു കർത്താവാകുന്നു." എന്നമുദ്രാവാക്യത്തോടുകൂടിയാണ് ആദിമസഭ ലോകത്തെ പിടിച്ചടക്കുന്ന വേല ആരംഭിച്ചതു്. ക്രിസ്ത്യാനികൾ പരസ്പരം കാണുമ്പോൾ ആ പല്ലവി ചൊല്ലി അഭിസംബോധന ചെയ്യുമായിരുന്നു. "യേശുക്രിസ്തുവെന്ന ഏക കർത്താവുമേനമുക്കുള്ളു". (1 കോരി. 8, 6) എന്ന വിശ്വാസത്തിൽ സകലവും അവനുവേണ്ടി ബലി അർപ്പിക്കുവാനും അവർ മടിച്ചില്ല. "നിങ്ങളെ വിളിച്ചപ്പോൾ ഏകപ്രത്യാശയ്ക്കായി നിങ്ങളെ വിളിച്ചതുപോലെ ശരീരമൊന്നു ആത്മാവൊന്നു കർത്താവൊരുവൻ വിശ്വാസമൊന്നു് സ്നാനമൊന്നു് ദൈവവും പിതാവുമായവൻ ഒരുവൻ (എഫെസ്യർ 4: 4—6 വരെ) ഈ ഏക കർത്താവു ശാബതികൻ കർത്താവാണെന്നും (മർക്കോസ് 2: 25) നിത്യജീവന്റെ വചനങ്ങൾ തന്റെ പക്കലുള്ള കർത്താവാണെന്നും (യോഹന്നാൻ 6. 68) താൻ മുഖാന്തിരമല്ലാതെ ആരും പിതാവിന്റെ അടുക്കൽ എത്തുന്നില്ലെന്നും (അപ്പോ പ്രവൃത്തി. 4. 12) സത്യക്രിസ്ത്യാനികൾ അന്നും ഇന്നും വിശ്വസിച്ചുപോരുന്നു. ഗുരു, (യോഹന്നാൻ 3. 2) വചനം, (യോഹന്നാൻ 1. 1) (മ്ശിഹാ യോഹ. 1, 41) (സ്രഷ്ടാവ് യോഹ. 1. 16) ന്യായാധിപൻ (2 തീമോത്തി 4. 8) രണ്ടാമത്തെ ആദാം (1 കൊരി 15. 45) ജീവൻ നൽകുന്ന ആത്മാവ് (1 കൊരി 15 45) പാറ (1 കൊരി 10. 4) ഏക മധ്യസ്ഥൻ (1 തീമോത്തി 2. 5) ഏക രക്ഷിതാവ് (എഫേസ്യ 5. 23) (1 തീമോത്തി 4. 10) മഹത്വത്തിന്റെ പ്രത്യാശ. (കൊലോസ്യർ 1. 27) ദൈവത്തിന്റെ ഏകജാതൻ (യോഹ 3. 16) ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള ഇമ്മാനുവേൽ (മത്താ 1. 23) പുനരുത്ഥാനവും ജീവനും (യോഹന്നാൻ 11. 25) എന്നിത്യാദി പര്യായപദങ്ങൾ യേശുക്രിസ്തുവിനു മാത്രമേ തിരുവചനത്തിൽ കാണുന്നുള്ളൂ. അവനെ കൂടാതെ വേറെ കർത്താക്കന്മാരില്ലാത്തതുകൊണ്ടു് ഇപ്രകാരമെല്ലാം തിരുവചനം ക്രിസ്തുവിനെ ഉയർത്തിക്കാണിക്കുന്നതു്: വെളിപാടു പുസ്തകം 1—ാം അദ്ധ്യായത്തിലും അവസാന അദ്ധ്യായത്തിലും ആവർത്തിച്ചുപറഞ്ഞിരിക്കുന്ന ഒരു നാമം ക്രിസ്തുവിനുണ്ടു്. അതെന്തെന്നാൽ അവൻ അൽഫയും ഒമേഗയും ആകുന്നു എന്നുള്ളതത്രെ. അതായതു് ആരംഭത്തിൽ അവസാനവും അവസാനത്തിൽ തന്നെ ആരംഭവും ഉൾക്കൊള്ളുന്നവനും ആദ്യന്ത വിഹീനനും കർത്താവായ യേശുക്രിസ്തു മാത്രമാണ്. അവൻ ഇരുന്നവനും ഇരിക്കുന്നവനും വരുന്നവനുമാകുന്നു. ജനിച്ചപ്പോൾ തന്നെ അവൻ കർത്താവും ദൈവവുമത്രെ. മഹത്വത്തിന്റെ കർത്താവെന്നും സ്വർഗ്ഗത്തിൽനിന്നുള്ള കർത്താവെന്നും തേജസ്സിന്റെകർത്താവെന്നും (കോരി 2:8) രാജാധിരാജാവും കർത്താധികർത്താവെന്നും (1 തീമോത്തി 6. 15) (വെളി. 19. 16) ക്രിസ്തുവിനു പേരുകളുണ്ടു്. എത്രയധികം നാമധേയങ്ങൾ പറഞ്ഞാലും അവകളൊന്നും വിവരിച്ചു തീർക്കാൻ സാധിക്കാത്തതത്രെ നമ്മുടെ കർത്താവിന്റെ കർതൃത്വം.

പഴയനിയമത്തിൽ യഹോവയെന്നും ഏലോഹിം എന്നും ദൈവത്തിനു പറഞ്ഞിരിക്കുന്ന പേരുകൾ ഗ്രീക്കിലോട്ടു തർജ്ജിമ ചെയ്തപ്പോൾ Kurios അഥവാ കർത്താവെന്നത്രെ തർജ്ജമ ചെയ്തതു്. ആ വാക്കുതന്നെയാണു യേശുക്രിസ്തുവിനും ഉപയോഗിച്ചിരിക്കുന്നതു്. ഇതിൽനിന്നും അവന്റെ കർതൃത്വം ജഡീകമായിട്ടുള്ളതല്ല. കൊലോസ്യർ 3. 22 പിന്നെയോ ദൈവത്തിനു തുല്യമായതാണെന്നു മനസ്സിലാക്കാം.

(സഖറിയ 10: 12 ആവർത്തനം 6: 4. യെരമ്യാ 23;5—6 യോവേൽ 2:32.)

അല്ലായിരുന്നുവെങ്കിൽ ഏകകർത്താവെന്നുള്ള അഭിസംബോധനയ്ക്കു ക്രിസ്തു അർഹനാകുകയില്ലായിരുന്നു.

ജീവിച്ചിരിക്കുന്നവരുടെ മാത്രമല്ല, വാങ്ങിപ്പോയവരുടേയും കർത്താവത്രേ യേശുക്രിസ്തു. മരിച്ചവർക്കും ജീവിച്ചിരിക്കുന്നവർക്കും കർത്താവാകേണ്ടതിനുമായി ക്രിസ്തു മരിക്കുകയും ഉയർക്കുകയും ചെയ്തതു്. (റോമർ 14:9) ഉയർത്തെഴുന്നേറ്റതിനുശേഷം സ്വർഗ്ഗത്തിലും ഭൂമിയിലും സകല അധികാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു.

(മത്തായി 28: 18)

എന്നു അവൻ അരുളിച്ചെയ്തതിൽനിന്നും അവൻ സ്വർഗ്ഗത്തിനും ഭൂമിക്കും കർത്താവാണെന്നു തെളിയുന്നുവല്ലോ. സകലസുവിശേഷയത്നങ്ങളുടെയും അന്തിമലാക്കായി ഇനിയും അവശേഷിക്കുന്ന എല്ലാ നാവും യേശുക്രിസ്തു കർത്താവെന്നു പിതാവായ ദൈവത്തിനു മഹത്വത്തിനുവേണ്ടി ഏറ്റുപറക എന്നുള്ളതത്രെ.

(ഫിലി. 2: 11)

(ശേഷം 11-ാം പേജിൽ)

---

ഉന്നത നിലയിലെത്തുവാൻ കൂടുതൽ പ്രയാസമുണ്ടായതു് എന്നു ചോദിച്ചാൽ നിർദ്ധനനായി ജീവിതം ആരംഭിച്ച ലിങ്കണായിരുന്നു എന്നു ചിലർ പറഞ്ഞേക്കാം. എന്നാൽ യഥാർത്ഥത്തിൽ കുബേരനായി ജനിച്ചു വളർന്ന ഗ്ളാഡ്സ്റ്റൺ നേരിടേണ്ടിവന്ന പരീക്ഷകളും പ്രാതികൂല്യങ്ങളും കൂടുതൽ കഠിനതരങ്ങളായിരുന്നു എന്നാണ് പലരുടെയും അഭിപ്രായം. അമിതമായ ലാളനവും സുഖ സമൃദ്ധിയും ആവശ്യത്തിലധികം പണവും എത്ര യുവാക്കന്മാരെയാണ് അധഃപതിപ്പിച്ചു് ഉപയോഗ ശൂന്യരാക്കിത്തീർക്കുന്നതു്. ധനവാന്മാരുടെ മക്കൾ അവർക്കുള്ള സൗകര്യങ്ങളെ വേണ്ടത്ര പ്രയോജനപ്പെടുത്തിക്കാണുന്നതു ചുരുക്കമാണ്. അവർക്കുണ്ടാകുന്ന പരീക്ഷകൾ ദരിദ്രന്മാരായ യുവാക്കന്മാർക്കുണ്ടാകാവുന്ന പ്രയാസങ്ങളേക്കാൾ കഠിനമേറിയവയാണ്.

ധനം സ്വഭാവത്തിലും ജീവിതത്തിലും വരുത്തുന്ന ദാരിദ്ര്യമാണ് ഏറ്റവും നികൃഷ്ടമായ ദാരിദ്ര്യം. മനുഷ്യന്റെ ഏറ്റവും വലിയ സമ്പത്തു ദൈവബോധവും ദൈവാനുഗ്രഹവുമാണ്. അവയെ ക്രമേണ അസാദ്ധ്യമാക്കിത്തീർക്കുകയാണ് ധനം ചെയ്യുന്നതു്. ധനികനു് ദൈവത്തേക്കൊണ്ടാവശ്യമില്ലെന്നു തോന്നിപ്പോകുന്നു. മതം പാപികൾക്കും ബലഹീനർക്കും നിസ്സഹായർക്കും ഉള്ളതാണെന്നാണ് ധനികന്റെ അഭിപ്രായം. ധനവും ആരോഗ്യവും നിലയും വിലയും ഉള്ളവർക്കു മതത്തിന്റെ ആവശ്യമെന്താണ്? ഇതുവരെ തെറ്റായ ഒരു ചിന്താഗതിയാണ്. ധനത്തെ ശരിയായി വിനിയോഗിക്കുവാനും ദ്രവ്യാഗ്രഹത്തിൽ നിന്നകന്നു ജീവിക്കുവാനും പഠിക്കാത്തതു കൊണ്ടാണ് പലരുടെയും ജീവിതം പ്രയോജന രഹിതമായിത്തീരുന്നതു്. അതിനുള്ള പ്രതിവിധി ദൈവാശ്രയമാണ്.

# വേദവായനക്കുറിപ്പുകൾ

## പ: അപ്പോസ്തലപ്രവൃത്തികൾ

തിങ്കൾ. 3: 11—16

ക്രിസ്തുവിൽ വിശ്വസിക്കുക, ആ അടിയുറച്ച വിശ്വാസത്തിന്റെ ഫലമായി മുടന്തിൽക്കിടക്കുന്ന മനുഷ്യവർഗ്ഗത്തെ എഴുന്നേല്പിച്ചു നടത്തുക, എന്നിട്ട് ഈ പ്രവൃത്തികളിൽക്കൂടെ മനുഷ്യവർഗ്ഗത്തിന്റെ മുഴുവൻ ശ്രദ്ധയെ ക്രിസ്തുവിലേക്ക തന്നിൽക്കൂടി ദൈവത്തിങ്കലേക്കും ഉയർത്തുക, ഇത്രയുമാണ് ശിഷ്യന്മാർ പ്രവർത്തിക്കുന്നതായി നാം കാണുന്നത്.

നമ്മുടെ സുവിശേഷത്തിനും യഥാർത്ഥശക്തിയുണ്ടാകണമെങ്കിൽ ജീവകാരുണ്യ പ്രവർത്തനങ്ങളുണ്ടാകണം. സഭയേയും വിശ്വാസത്തേയുംപ്പററി പ്രസംഗിക്കാതെ, ക്രൂശിതനായി ഉയർത്തെഴുന്നേററ ക്രിസ്തുവിനെ പ്രഖ്യാപിക്കണം; ദൈവം അവനെ ഉയർത്തെഴുന്നേല്പിച്ചിരിക്കുന്നു എന്ന വാർത്ത നാം ഉൽഘോഷിക്കണം. അപ്പോൾ സഭ വളരും. വിശ്വാസം ഉറയ്ക്കും. പുറജാതികൾ രക്ഷിക്കപ്പെടും.

ചൊവ്വാ. 3: 17—26

അധികാരം മാത്രമല്ല അപ്പോസ്തലന്മാരുടെ പ്രഖ്യാപനത്തിൽ കാണുന്നതു്; അതോടുകൂടിത്തന്നെ ശ്രോതാക്കളോടുള്ള ഒരു സഹഭാവവും പ്രത്യക്ഷമായി കാണാനുണ്ടു്. കർത്താവിനെ ക്രൂശിച്ച തലമുറയോടു് ശ്ലീഹന്മാർ പറയുന്നു: "നിങ്ങൾ അറിയാതെ പ്രവർത്തിച്ചതാണെന്നു" ഞങ്ങൾക്കറിയാം. അതുകൊണ്ടു് അനുതപിച്ചു് ക്രിസ്തുവിങ്കലേക്കു് തിരിയുക എന്നു്.

നമ്മുടെ ഹൈന്ദവ സഹോദരന്മാരോടു് നാം സുവിശേഷം പ്രസംഗിക്കുമ്പോഴും ഈ രണ്ടു് പ്രത്യേകതകൾ നമ്മുടെ പ്രഘോഷണത്തിലുണ്ടാകണം —ഒന്നു് പരിശുദ്ധാത്മ നൽവരംമൂലമുണ്ടാകുന്ന "അധികൃതത്വം" (authority) രണ്ടു് ശ്രോതാക്കളോടു്, അവർക്കു വേണ്ടിയാണു് ക്രിസ്തു മരിച്ചതു് എന്നുള്ള ചിന്തയിൽ നിന്നുൽഭൂതമാകുന്ന സ്നേഹവും സഹഭാവവും.

(അനുതപിക്കുക എന്ന വാക്കിനു് വേദ ഭാഷയിൽ പാപത്തെപ്പററി ദുഃഖിച്ചു് കണ്ണുനീർ വാർക്കുക എന്നർത്ഥമില്ല. തെററായവഴിയിൽനിന്നും ദൈവത്തിങ്കലേക്കു തിരിയുക എന്നുള്ളതാണു് വാക്കിന്റെ മൂലാർത്ഥം. വികാരങ്ങളേക്കാൾ കൂടുതലായി മനഃശ്ശക്തിയേയാണതു് ബാധിക്കുന്നതു്)

ബുധൻ. 4. 1—4

എത്രതന്നെ സ്നേഹത്തോടുകൂടി സുവിശേഷം പ്രഖ്യാപിച്ചാലും കുറെപ്പേരുടെ മനഃസ്സാക്ഷിയെ അതു് അലട്ടാതിരിക്കുകയില്ല. സ്വയം നീതീകരിക്കുന്നവർക്കു് സുവിശേഷപ്രഖ്യാപനം കോപമാണുളവാക്കുക. എന്നാൽ മററു പലരും ഇതിൽക്കൂടെ യഥാർത്ഥമായി ദൈവത്തിങ്കലേക്കു് അടുത്തു വരികയും ചെയ്യുന്നു. എല്ലാവരേയും പ്രസാദിപ്പിച്ചുകൊണ്ടുള്ള ഒരു സുവിശേഷഘോഷണം ലോകത്തിലെങ്ങും ഒരു കാലത്തും സാദ്ധ്യമായിട്ടില്ല. ഇന്നത്തെ ഭാരതത്തിലും അതു് സാദ്ധ്യമാകുമെന്നു് നാം പ്രത്യാശിക്കേണ്ട ആവശ്യമില്ല.

എത്ര പേർ "രക്ഷിക്കപ്പെട്ടു" എന്നുള്ള സ്ഥിതിവിവരണക്കണക്കല്ല. വി. ലൂക്കോസ് നൽകുന്നതു്. പ്രത്യുത സഭയുടെ വളർച്ചയുടെ അളവത്രെ. സഭയെ "രക്ഷിക്കപ്പെട്ടവരുടെ കൂട്ടം" എന്നുള്ള നിലയിലല്ല ആദിമ വിശ്വാസികൾ കണ്ടിരുന്നതു്. പ്രത്യുത കർത്താവേശുമിശിഹായുടെ ശരീരമാകുന്ന മുറിക്കപ്പെടാവതല്ലാത്ത ഏകസഭയായിട്ടാണു്.

വ്യാഴം. 4. 5—12

യഥാർത്ഥസുവിശേഷ പ്രഖ്യാപനം കുറെയൊക്കെ ഒച്ചപ്പാടുണ്ടാക്കാതിരിക്കാൻ വഴിയില്ല. അധികൃതന്മാർ, മതാധികൃതന്മാർ പോലും, അതിന്നെതിരു നിൽക്കാതിരിക്കുകയുമില്ല, ഒരു പക്ഷേ പ. പത്രോസും പ. യോഹന്നാനും മാന്ത്രികശക്തികൊണ്ടാണു് ഈ അത്ഭുത കർമ്മം നിർവഹിച്ചതെന്നായിരിക്കാം അവരുടെ വിചാരം.

അവരുടെ പേരിലുള്ള കുററാരോപണത്തെ അധികൃതന്മാരോടു തന്നെ സുവിശേഷം പ്രഖ്യാപിക്കുവാനുള്ള അവസരമായി പ. പത്രോസുപയോഗിക്കുന്നതു കാണുകയും മൂന്നു പ്രാവശ്യം തന്റെ നാഥനെ തള്ളിപ്പറഞ്ഞിട്ടുള്ള ആളാണിതെന്നു് നാം ഓർക്കുകയും ചെയ്യുമ്പോൾ പ. പത്രോസിനെ അഭിനന്ദിക്കുകയല്ല, ദൈവമായ പരിശുദ്ധാത്മാവിനെ ആരാധിക്കുകയത്രെ നാം ചെയ്യേണ്ടതു്.

വെള്ളി. 4. 12—22

കർത്താവേശുമിശിഹായിലല്ലാതെ രക്ഷയില്ല എന്നുള്ളതിനു് ക്രിസ്തുസഭയിലെ ഔദ്യോഗിക അംഗങ്ങൾക്കു് മാത്രമേ രക്ഷയുള്ളു എന്നോ ഹിന്ദുക്കളും മുഹമ്മദീയരും യഹൂദന്മാരും ഇതര ക്രൈസ്തവസഭക്കാരുമൊക്കെ നരകത്തിൽപ്പോവുകയാണെന്നോ ഉള്ള അർത്ഥമൊന്നുമില്ല. ഹിന്ദുവിനായാലും പെന്തിക്കോസ്തുകാരനായാലും രക്ഷയുണ്ടാകുന്നെങ്കിൽ അതു് ക്രിസ്തുവിന്റെ ശരീരമായ സഭയിലേക്കു് ഒട്ടിച്ചുചേർക്കപ്പെടുന്നതുകൊണ്ടു മാത്രമേയുള്ളു. ആരെയാണു് ദൈവം അങ്ങിനെ ഒട്ടിച്ചു ചേർക്കുന്നതു് എന്നു നമുക്കറിയുവാൻ നിർവാഹമില്ല. നമ്മിൽ കാണിച്ചിട്ടുള്ള കൃപയ്ക്കു് നാം കൃതജ്ഞതയുള്ളവരായിരിക്കുക, തന്നെ അനുസരിക്കുക, തന്നെ ലോകത്തിനു് വെളിപ്പെടുത്തുക ഇത്രയുമാണു് ലോകത്തിലുള്ള സഭയുടെ പ്രധാന ചുമതലകൾ അല്ലാതെ രക്ഷയ്ക്കുള്ള കുത്തകയൊന്നുമല്ല.

ശനി. 4. 23—31

അവരുടെ ആത്മാർത്ഥതയും ധൈര്യവും കണ്ടിട്ടു കർത്താവിനെ ക്രൂശിച്ചവരായ ആ ആചാര്യന്മാർക്കു് തന്നെ ഇന്നിവരെ നശിപ്പിക്കുവാനുള്ള ധൈര്യം വരുന്നില്ല.

ക്രൈസ്തവരുടെ ധൈര്യമെന്നു പറയുന്നതു പരിശുദ്ധാത്മാവിന്റെ തുടർച്ചയായിട്ടുള്ള ആവാസംകൊണ്ടു മാത്രമുണ്ടാകുന്ന ഒരു ധൈര്യമാണു്. അതിന്നു് രണ്ടു സംഗതികൾ ആവശ്യമാണു്. ഒന്നു് ക്രിസ്തുവിനോടുള്ള അനുസരണത്തിലും സ്നേഹത്തിലും കഴിയുന്ന, രമ്യതയും പരസ്പര സ്നേഹമുള്ള ഒരു സംഘം. രണ്ടു് തുടർച്ചയായിട്ടുള്ള പ്രാർത്ഥന.

ഇതു രണ്ടുമുണ്ടെങ്കിൽ നാം ഇരിക്കുന്ന സ്ഥലം കുലുങ്ങി വിറയ്ക്കും. പരിശുദ്ധാത്മാവിറങ്ങി വരും. സഭ ജീവൻനിറഞ്ഞു് ദൈവത്തെ മഹത്വപ്പെടുത്തും.

ഇതിനുള്ള ഭാഗ്യം നമുക്കും നമ്മുടെ സഭയ്ക്കും ക്രിസ്തുയേശുവിന്റെ പിതാവാം ദൈവം നൽകട്ടെ.

(5–ാം പേജിൽനിന്നും തുടർച്ച)

ശബാസിയുടെ വയററിൽ കടക്കുന്നിടത്തോളം കുത്തിക്കയററി, അങ്ങനെ മാത്രമേ ഒരു ക്രിസ്ത്യാനി അവിശബാസിയുമായി വാദിക്കാൻ പുറപ്പെടേണ്ടതുള്ളു." ടെമ്പ്ളർ സമൂഹത്തിൻെറ കൊടിയിൽ കറുപ്പും വെളുപ്പും അങ്കിതമായിരുന്നു—വെള്ള, ക്രിസ്തുവിൻെറ സ്നേഹിതർക്കു സേവനമനുഷ്ഠിക്കാനുള്ള അവരുടെ സന്നദ്ധതയെ കാണിക്കുന്നു. കറുപ്പോ, ക്രിസ്തു വിരോധികളോടുള്ള കിരാത നടപടികളും. ഫ്റാൻസിസ് മാത്രമേ—ആ യുവാവിൻെറ തലച്ചോറു നിറച്ച് മാടമ്പികളും ചേവകരും വീരസാഹസികരംഗങ്ങളുമായിരുന്നെന്നു വരുകിലും,—ഫ്റാൻസിസ് മാത്രമേ കുരിശുയുദ്ധവും മാൽസര്യവും സ്വഭാവ ഉന്നതമണ്ഡലത്തിലേക്കുയർത്തി, അതു് വിദ്വേഷത്തിനെതിരായുള്ള സ്നേഹത്തിൻെറ ശാശ്വതസമരമാക്കിത്തീർക്കുന്നതിനുള്ള രഹസ്യം മനസ്സിലാക്കിയിരുന്നുള്ളു. അദ്ദേഹമിതു കണ്ടതു് 12—ാം ശതകത്തിലാണെന്നു് ഓർമ്മിക്കണം. ഇരുപതാം നൂററാണ്ടിലും നാം പഠിക്കേണ്ട പാഠം മറെറാന്നുമല്ല.

പക്ഷേ, എന്തിനു് ഡാമിയററായിലേക്കു പോകണം? പലസ്റ്റീൻ തീരത്തുപോയി സമരം ചെയ്യേണ്ട കുരിശുയുദ്ധസൈന്യങ്ങൾ എന്തിനു് നൈൽ നദീമുഖത്തുള്ള ഈജിപ്ഷ്യൻ നഗരത്തിൽ പാളയമിറങ്ങി? അക്കാലത്തെ ക്രൂരയുദ്ധം, ഇന്നത്തെ സാമ്രാജ്യ ദുർമ്മോഹംപോലെതന്നെ, ദേശാഭിമാനവ്യഗ്രതയുടെയും വാണിജ്യ ദുരാഗ്രഹത്തിൻെറയും ഒരു സംയുക്തമായിരുന്നുവെന്നാണു വാസ്തവം. സാരസന്മാരുടെ പ്രാമാണ്യതയുടെ കേന്ദ്രം ഏഷ്യാമൈനറിൽ നിന്നു് ഈജിപ്തിലേക്കു കാലിളക്കി പ്രതിഷ്ഠിച്ചതു മനസ്സിലാക്കിയ ഇന്നസൻറു തൃതീയൻ തൻെറ പരിപാടികൾ ആ കേന്ദ്രം ലക്ഷ്യമാക്കി നയിച്ചു. ഇററിയിലെ വാണിജ്യനഗരങ്ങളാകട്ടെ, ചെങ്കടൽ വഴിയുള്ള വാണിജ്യമാർഗ്ഗത്തിന്മേൽ ദുരനിറഞ്ഞ ദൃഷ്ടികൾ പതിച്ചുകൊണ്ടു്, പണവും കപ്പലും മററു സാധനസാമഗ്രികളും നിർലോപം നൽകി ഇന്നസെൻറിനു് സർവാത്മനാ പിന്തുണ കൊടുത്തു.

നൈൽ നദീമുഖഘട്ടത്തിലുള്ള സമതലത്തിൽ ഒരു ജർമ്മൻ പട്ടാളവും ബർഗണ്ടിയൻസു്, ഫ്റഞ്ചുകാർ, നോർമൻകാർ, ഇംഗ്ളീഷുകാർ എന്നിവരടങ്ങിയ ഏതാനും സൈന്യസംഘങ്ങളും, കുറേ മേൽപ്പട്ടക്കാരും പുരോഹിതന്മാരും, പാപ്പായുടെ ഒരു പ്രതിനിധിയും, ആസ്ത്രിയയിലെ ഡ്യൂക്ക്, യരുശലേം രാജാവു്, ഹംഗറി രാജാവു് എന്നിവരും കൂടി നദീമുഖപട്ടണമായ ഡാമിയററാ കഴിഞ്ഞ ഒന്നരവർഷമായി നിരോധിച്ചിരിക്കയാണു്. വെനീഷ്യൻ കപ്പലുകൾ പുറകിൽനിന്നു് അവരെ പ്രോൽസാഹിപ്പിച്ചുകൊണ്ടിരിക്കുന്നു.

ഈ ഘട്ടത്തിലാണു് 'ഫ്റയാഴ്സ് മൈനർ' (കൊച്ചുസന്യാസിമാർ) എന്ന സമൂഹത്തിൻെറ നേതാവായ ഫ്റാൻസിസ് ഒരു സംഘം സഹോദരന്മാരോടുകൂടി ഡാമിയററായിലേക്കു യാത്ര തിരിച്ചതു്.

അങ്കോണായിൽ നിന്നു യാത്ര തിരിച്ച ഫ്റാൻസിസ് പലസ്റ്റീൻ തീരത്തുള്ള അക്രനഗരത്തിലിറങ്ങി. ഡാമിയററായിലെ പ്രവർത്തനങ്ങൾക്കു പോഷകപദാർത്ഥങ്ങൾ എത്തിച്ചുകൊടുക്കുന്ന ഒരു താവളമെന്ന നിലയിൽ അക്ര അന്നു് പ്രാധാന്യമർഹിച്ചിരുന്നു. ആ നഗരത്തിലെത്തിയപ്പോൾ, ഫ്റാൻസിസ്സൻ സമൂഹ നായകനെ, സമൂഹത്തിൻെറ വിശുദ്ധ നാട്ടിലെ പ്രൊവിൻഷ്യൽ മിനിസ്റ്റർ വന്നു കണ്ടു.

ഈ മനുഷ്യൻ സമൂഹത്തിൻെറ പ്രതീക്ഷനിറഞ്ഞ അംഗങ്ങളിൽ ഒരാളായിരുന്നു. "ഈ ചെറുപ്പക്കാരൻ സാമാന്യനൊന്നുമല്ല;" എന്നു ജനസാമാന്യം അഭിപ്രായപ്പെടുന്ന കൂട്ടത്തിൽപെട്ട ഒരുവൻ. തീരെ നിർദ്ധനമായ കുടുംബത്തിൽ പിറന്നു് വിപരീത ശക്തികളോടു മല്ലടിച്ചു് സാംസ്കാരികമായും അധികാരപരമായും ഉന്നതമായ ഒരു നിലയെ പ്രാപിച്ച ഒരു വ്യക്തി. ബോംബറോൺ എന്നാണു പേരു്. തടിച്ചു്, കുറിയ ഒരു മനുഷ്യൻ. നല്ല മാർഗ്ഗങ്ങളിലൂടെ തിരിച്ചുവിട്ടാൽ നന്മയ്ക്കു് ഉപകരിക്കാവുന്നതും, എന്നാൽ അന്യഥാ കൈകാര്യം ചെയ്താൽ അപകടകരമാംവണ്ണം പൊട്ടിത്തെറിച്ചേക്കാവുന്നതുമായ അധികാരത്തിൻെറയും ഉദ്ദേശത്തിൻെറയും ഒരു ശക്തി കലവരം ഒരു കുട്ടിയായിരിക്കുമ്പോൾത്തന്നെ, ചെന്നിടപെടുന്ന കാര്യങ്ങൾ വിജയകരമാക്കിത്തീർക്കുക ഒരു സ്വഭാവമായിരുന്നെന്നു പറയാം. പിതാവു് ഒരു പായ്നെയ്ത്തുകാരൻ. മാതാവു് അസ്സീസ്സിയിലെ ഒരു പാവപ്പെട്ട സ്ത്രീ. ദരിദ്ര മാതാപിതാക്കളുടെ സന്താനമായി ബവീഗ്ളീയായിൽ പിറന്ന ആ ബാലൻ സ്വദേശത്തുതന്നെ പിതാവിൻെറ തൊഴിലിലേർപ്പെട്ടു കുറേനാൾ കഴിക്കുകയുണ്ടായി. പായ്നെയ്ത്തോടൊപ്പം സ്വപ്രയത്നത്താൽ എഴുത്തും വായനയും അഭ്യസിച്ചു; എന്തിനു് അധികം താമസിയാതെ, അസ്സീസ്സിയിലെ പാവപ്പെട്ട കുട്ടികൾക്കു് വിദ്യാദാനം ചെയ്തു് തൻെറ വരുമാനം സ്വല്പം വർദ്ധിപ്പിക്കാൻ ആ ബാലനു കഴിഞ്ഞു. ഏറെത്താമസിയാതെ, ബോംബറോൺ, ബൊളോഗ്നാ യൂണി

വേഴ്സിററിയിൽ ചേർന്നു; ഒരു എഴുത്തുകാരനായി ജോലിനോക്കി, അതിൽ നിന്നു ലഭിച്ച ആദായംകൊണ്ടാണു് അവിടെ പഠിത്തം നിർവഹിച്ചതു്. അക്കാലത്തായിരിക്കണം തൻെറ സമപ്രായക്കാരനായ ഫ്റാൻസിസ് അസ്സീസ്സി നഗരത്തിൽ വലിയ കോളിളക്കമുണ്ടാക്കിയതു്. യൂണിവേഴ്സിററി വിദ്യാഭ്യാസം പൂർത്തിയാക്കിയ ബോംബറോൺ നേരെ കോർട്ടോണയിലേക്കു പോയി. ഇനി എങ്ങോട്ടു പോകണമെന്നു് ചിന്തിച്ചുകൊണ്ടിരിക്കുമ്പോൾ, കോർട്ടോണയിൽവച്ചു് ഫ്റാൻസിസിനെ കണ്ടു. ഐസോലാമാഗ്ഗിയോറിലെ ഉഗ്രവ്രതം കഴിഞ്ഞു് ഫ്റാൻസിസ് പ്രസംഗിക്കാനിറങ്ങിയ സമയമാണതു്. ബോംബറോൺ ഫ്റാൻസിസിനെ ചെറുപ്പത്തിലെ അറിയുമെന്നു് ചിലർ പറയുന്നു. അതു ശരിയായാലും അല്ലെങ്കിലും, ഈ പുതിയ മനുഷ്യൻെറ ശക്തി വിശേഷം ആ ആഭ്യസ്ത വിദ്യനെ ഹഠാദാകർഷിച്ചു. സുശക്തമായ ഒരു മതചോദനം കരഗതമായിരുന്ന ബോംബറോൺ, തൻെറ ഉൽക്കഷേർച്ഛയ്ക്കു് സമുന്നതമായ ഒരു പ്രകാശിതഭാവം കിനാവു കണ്ടുകൊണ്ടു്, ഒരു ഫ്റാൻസിസ്കൻ സന്യാസിയായി തീർന്നു. ഇത്തരത്തിലൊരു മനുഷ്യൻ, ആത്മിക ജീവിയാകാൻ ശ്രമിക്കുമ്പോഴായാലും, യാതൊരു പ്രസ്ഥാനത്തിൻെറയും, താഴത്തെ നിലയിൽ ദീർഘകാലം നിൽക്കുകയില്ല. ഏതാനും വർഷങ്ങൾക്കകം അദ്ദേഹം ഫ്റാൻസിസ്കൻ സമൂഹത്തിൻെറ സിറിയാപ്രവിശ്യയുടെ മിനിസ്റ്റർ ആയി ഉയർന്നു. ഏതു സംഗതി കൈകാര്യം ചെയ്യുന്നതിലും ആ മനുഷ്യൻ പ്രദർശിപ്പിച്ച കാര്യക്ഷമത അന്യാദൃശമായിരുന്നു. ഫ്റാൻസിസിൻെറ അനന്തരഗാമിയായി പലരും അദ്ദേഹത്തെപ്പററി ചിന്തിക്കാൻപോലും അതിനിടയാക്കി. ബോംബറോൺ കൊച്ചുസന്യാസിമാരുടെ കൂട്ടത്തിൽ ഗണനീയനായ ഒരു വ്യക്തിയായിരുന്നു. അവർ അദ്ദേഹത്തെ ബോംബറോൺ എന്നു വിളിച്ചില്ല. സഹോദരൻ ഏലിയാസ് എന്നാണവർ വിളിച്ചതു്.

സഹോദരൻ ഏലിയാസും സഹോദരൻ ഫ്റാൻസിസും അക്ര തുറമുഖത്തുവച്ചു കണ്ടുമുട്ടി. ഏതാനും ദിവസം അവർ ഒരുമിച്ചു താമസിച്ചു. അനന്തരം ഡാമിയററായിലേക്കുള്ള കോൺവോയികളിൽ ഫ്റാൻസിസ് അക്ര വിട്ടു. ഒരു ദിവസം ചതുരപ്പായുകൾ വിടുർത്തിയ ഒരു കപ്പൽ ഫ്റാൻസിസിനെയും സഹോദരഗണത്തെയും വഹിച്ചുകൊണ്ടു്, മെഡിറററേനിയൻ സമുദ്രം താണ്ടി, നൈൽ നദിയുടെ അധര പുടങ്ങൾക്കിടയ്ക്കു വന്നടുത്തു.

(എട്ടാം പേജിൽനിന്നും തുടർച്ച.)

അപ്രകാരം ഏററുപറയുകയും യേശുവിൻെറ കർതൃത്വം വി. മാമോദീസായിൽ കൂടി സ്വീകരിക്കുകയും വി. കൂദാശാപരമായ ദൈവികനൽവരങ്ങൾ അനുഭവിക്കുകയും ഈ ഏകകർത്താവിനുവേണ്ടി ആയുസ്സിനെ സമ്പൂർണ്ണമായി പ്രതിഷ്ഠിച്ചു പ്രവർത്തിക്കുകയും ചെയ്യുന്നവരുടെ സമൂഹമത്രെ സഭ."

സർവ്വസ്വവും അവൻെറ കാൽക്കീഴാക്കിവച്ചു. അവനെ സർവത്തിനും മീതെ തലയാക്കി എല്ലാററിലും എല്ലാം നിറയ്ക്കുന്നവൻെറ നിറവായിരിക്കുന്ന അവൻെറ ശരീരമായ സഭയ്ക്കു കൊടുക്കുകയും ചെയ്തു.(എഫേസ്യർ 1: 22–23) തലയിൽ നിന്നുള്ള അനുശാസനങ്ങൾ ശരീരംഅക്ഷരം പ്രതി അനുസരിക്കുന്നതുപോലെ ഏകകർത്താവായ യേശുക്രിസ്തുവിൻെറ കല്പനകൾ സഭ അനുസരിക്കേണ്ടതത്രെ.

എന്നുവരെയാണു് അവൻ കർത്താവായിരിക്കുന്നതു് എന്ന ചോദ്യം അസ്ഥാനത്താണു്. അവൻ സകല ശത്രുക്കളേയും കാൽക്കീഴാക്കുവോളം വാഴേണ്ടതാകുന്നു. [1 കൊരി 15. 25ാ] അവൻ എല്ലാ വാഴ്ചയും അധികാരത്തിനും ശക്തിക്കും നീക്കം വരുത്തിയിട്ടു രാജ്യം പിതാവായ ദൈവത്തെ ഏല്പിക്കും. [1 കൊരി. 15. 24.] "അവനു സകലവും കീഴ്പ്പെട്ടുവന്നശേഷം ദൈവം സകലത്തിലും സകലവുമാകേണ്ടതിനു പുത്രൻ താനും സകലവും തനിക്കു കീഴാക്കിക്കൊടുത്തവനു കീഴ്പ്പെട്ടിരിക്കും." [15. 28] എന്ന വാക്യത്തിൽനിന്നും യേശുക്രിസ്തുവിൻെറ കർതൃത്വത്തിനു് അവസാനമുണ്ടെന്നു വ്യാഖ്യാനിച്ചുകൂടാ. പിന്നെയോ ഒന്നിനും ആരംഭവും അവസാനവുമില്ലാത്ത നിത്യതയിൽ പിതാവും, പുത്രനും പരിശുദ്ധാത്മാവും മൂന്നു കർത്താക്കളായിട്ടല്ല പിന്നെയോ ഏകകർത്താവായിട്ടാണിരിക്കുന്നതു് എന്നു കാണിപ്പാനും എന്നാൽ മൂന്നും ഒന്നാകുന്നില്ല എന്നുള്ളതു തെളിയിക്കുവാനുമത്രെ പ്രസ്തുതവാക്യം വ്യാഖ്യാനിക്കപ്പെടേണ്ടതു്. നിത്യതയിലും "ദൈവത്തിൻെറ സകല ദൂതന്മാരും അവനെ നമസ്കരിക്കണം"

(എബ്രാ. 1:6)

യേശുക്രിസ്തുവിൻെറ കർതൃത്വം ഏററുപറയുന്ന ഓരോ വിശ്വാസിയും പൗലോസ് ശ്ലീഹായെപ്പോലെ അവൻ ക്രിസ്തുവിൻെറ അടിമയാണെന്നുള്ളതു വിസ്മരിച്ചുപോകരുതു്.

പൌലൂസ് ശ്ലീഹാ ഏററവും ഇഷ്ടപ്പെട്ട ഒരു പേരായിരുന്നു (Doulos Christon) അഥവാ ക്രിസ്തുവിൻെറ അടിമ എന്നുള്ളതു്," ദൈവത്തിൻെറ പരിജ്ഞാനത്തിനു വിരോധമായി പൊങ്ങുന്ന എല്ലാ ഉയർച്ചയും ഇടിച്ചുകളഞ്ഞു് ഏതു വിചാരത്തേയും ക്രിസ്തുവിനോടുള്ള അനുസരണത്തിനായിട്ടു പിടിച്ചടക്കുന്നവനത്രെ ക്രിസ്ത്യാനി.

(2 കൊരി. 10. 5)

യജമാനൻെറ ഇഷ്ടം നിർബന്ധപൂർവം ചെയ്യുന്ന അടിമയായിട്ടല്ല പിന്നെയോ സന്തോഷത്തോടുകൂടി ചെയ്യുന്ന ഒരുവനായിട്ടത്രെ ഓരോ വിശ്വാസിയും ജീവിക്കുന്നതു്. അതിനാൽ ക്രിസ്തുവിൻെറ അടിമ എന്നതിനെക്കവിഞ്ഞു പ്രിയ മകൻ എന്ന പദവി കൂടി ഓരോ ക്രിസ്ത്യാനിക്കും ലഭ്യമായിരിക്കുന്നു. പുത്രനെങ്കിലും താൻ അനുഭവിച്ച കഷ്ടങ്ങളിൽ അനുസരണം പഠിച്ചുതികഞ്ഞവനായി (എബ്രാ. 5. 8) തീർന്ന യേശുക്രിസ്തു തൻെറ രക്തത്താൽ വീണ്ടെടുക്കപ്പെ

No. 49 Dated 20-8-1946 M. Reg. 5286

# THE CHURCH WEEKLY

ട്ടവരിൽ നിന്നും പ്രതീക്ഷിക്കുന്നത് അവരും തന്നെപ്പോലെ അനുസരണം ഉള്ളവരായിരിക്കണമെന്നാത്രെ. നിർബന്ധത്താലല്ല പിന്നെയൊ സന്തോഷകരമായ ഒരു പദവിയായിട്ടത്രെ ഈ കർത്താവിന്റെ ദാസ്യവേല വിശുദ്ധന്മാർ സ്വീകരിച്ചിട്ടുള്ളത്. ഈ ലോകത്തിലും വരുവാനുള്ള ലോകത്തിലും ലഭിക്കാവുന്നതിലേക്കും വലിയ പദവിയല്ലയോ ക്രിസ്തുവിന്റെ കതൃത്വത്തിൻ കീഴിൽ ഒരു സ്ഥാനം ലഭിക്കുകയെന്നത്". യഹൂദനെന്നും യവനനെന്നും വ്യത്യാസമില്ല, എല്ലാവർക്കും കർത്താവൊരുത്തൻ തന്നെ. അവൻ തന്നെ വിളിച്ചപേക്ഷിക്കുന്ന എല്ലാവർക്കും നൽകുവാൻ തക്കവണ്ണം സമ്പന്നനാകുന്നു. കർത്താവിന്റെ നാമത്തെ വിളിച്ചപേക്ഷിക്കുന്ന ഏവനും രക്ഷിക്കപ്പെടും (റോമർ 10. 12—13) ഈ വലിയവനും മഹാദൈവവുമായ രക്ഷിതാവും ഏക കർത്താവുമായ യേശു ക്രിസ്തുവിൽ ഞാൻ വിശ്വസിക്കുന്നു. ശരണപ്പെടുന്നു; ആശ്രയിക്കുന്നു. ആശ്രയിക്കുന്നു. അഭയം തേടുന്നു. അവൻ സകലത്തിനും മതിയായ നമ്മുടെ കർത്താവത്രെ.

## വൈ. എം. സി. എ. ശതവാർഷികം.

അഖിലലോക വൈ. എം. സി. എ. യുടെ ശതവാർഷികം പാരീസിൽവെച്ചു ആഘോഷിച്ചിരിക്കുന്നു. ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നുമായി പതിനായിരത്തോളം ആളുകളാണ് ഈ സമ്മേളനത്തിൽ സംബന്ധിച്ചത്. നൂറു വർഷത്തെ പ്രവർത്തനങ്ങൾക്കു ദൈവത്തോടു നന്ദി രേഖപ്പെടുത്തുന്നതിനും ക്രിസ്തുവിനുവേണ്ടി ഇനിയും ചെയ്യാനുള്ള പ്രവർത്തനങ്ങൾക്കു വേണ്ടി തങ്ങളെത്തന്നെ പ്രതിഷ്ഠിക്കാനുള്ള ഒരവസരമാണ് കോൺഫ്റൻസ് പ്രതിനിധികൾക്കു സംലബ്ധമായത്. പ്രതിനിധികൾക്കു സംഭവിക്കുന്ന പരിവർത്തനമാണ് യഥാർത്ഥത്തിൽ പരിഗണനാർഹം. സമര സംഘർഷംകൊണ്ടു ഭയചകിതരായിരിക്കുന്ന ജനങ്ങൾക്കു യേശുക്രിസ്തുവിന്റെ സന്ദേശം എത്രമാത്രമാവശ്യമാണെന്നും സഭയുടെ ഒരു ഭുജമായി നിന്നു വൈ. എം. സി. എ പ്രവർത്തിക്കേണ്ടതാണെന്നും പ്രതിനിധികൾ മനസ്സിലാക്കിയതനുസരിച്ചാണ് സമ്മേളനത്തിന്റെ വിജയം നിലകൊള്ളുന്നത്. യേശുക്രിസ്തുവിന്റെ രാജ്യം വികസിപ്പിക്കുന്നതിനുള്ള വിശ്വസ്തതയോടുകൂടിയ പ്രവർത്തനത്തെ ഈ ശതവാർഷികം ത്വരിപ്പിക്കുമെന്നു പ്രത്യാശിക്കാവുന്നതാണ്. പ്രതിനിധികൾക്ക് എക്യൂമെനിക്കൽ ചിന്താഗതിയും രാജ്യാന്തര വിശാല മനോഭാവവും ആദ്യമായി അനുഭവപ്പെടുന്നതിനുള്ള ഒരു സന്ദർഭവുമായിരുന്നു അത്.

ഇവാൻസ്റ്റൻ സമ്മേളനത്തിനുശേഷം എക്യൂമെനിക്കൽ പ്രസ്ഥാനം സഭകളുടെ ഔദ്യോഗികകാര്യമായിത്തീർന്നിരിക്കുകയാണ്. അതിന്റെ ഒരു പ്രധാന ഘടകമായ അഖിലലോകസഭാകൗൺസിലിന്റെ പശ്ചാത്തലത്തിൽ നിന്നുകൊണ്ടു വൈ. എം. സി. എ. അതിന്റെ സുവിശേഷപരവും എക്യൂമെനിക്കൽപരവുമായ കാര്യങ്ങൾ വീക്ഷിച്ചു പ്രകാശിപ്പിക്കേണ്ടതാണ്. സഭയുടെ ഒരു സുശക്ത ഭുജമായിത്തീരുന്നതിനു വൈ. എം. സി. എ. സഭകളുമായി അടുത്തു സഹകരിക്കുകയും കൂടുതൽ പരസ്പര ധാരണയിൽ എത്തുകയും ചെയ്യേണ്ട തനിവാര്യമാണ്.

പ്രാദേശികഘടകങ്ങളിൽ എക്യുമെനിക്കൽചിന്താഗതി പ്രവേശിപ്പിക്കണം അയ്മേനികളുടെ എക്യൂമെനിക്കൽ വീക്ഷണത്തോടുകൂടിയുള്ള ചർച്ചകൾ ....സഭകളുടെ ഐക്യം, സമുദായത്തിലെപ്രശ്നങ്ങൾ, ആദർശങ്ങൾരാജ്യാന്തകാര്യങ്ങൾ എന്നിവയെപ്പററിയുള്ളതാണെങ്കിലും—സഭയോട് അതിനു ബന്ധമുണ്ടായിരിക്കും എന്നുള്ളവസ്തുത വിസ്മരിക്കത്തക്കതല്ല. അയ്മേനി സംഘടനകളുടെ പ്രവർത്തനവും സഭയും തമ്മിലുള്ള ബന്ധം എന്തായിരിക്കണം എന്നുള്ള പ്രശ്നത്തിനു ഉത്തരം ലഭിക്കാതവശേഷിക്കുകയാണ്. പാരീസ് കോൺഫ്റൻസ് അതിനു വ്യക്തമായ ഉത്തരം നൽകുമെങ്കിൽ അതു ഒരു വലിയ വിജയം തന്നെയായിരിക്കും. ഡോ. രാജേന്ദ്രപ്രസാദുമുതൽപഞ്ചായത്തു മെമ്പറന്മാർവരെ വൈ. എം. സി. എയുടെ സേവനങ്ങളെ അഭിനന്ദിച്ചു.

....o....



Printed and Published by N. M. Abraham B. A, at the Malayala Manorama Press Kottayam.